"അധികാരം ജനങ്ങൾക്ക് "

"നവകേരളസൃഷ്ടിക്കായ് അണിചേരുക"

# വികസന ജാഥ -'98



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

1998 ഏപ്രിൽ, മെയ് മാസങ്ങളിലായി ശാസ്ത്രസാഹിത്യ പരിഷത്ത് സംഘടിപ്പിക്കുന്ന വികസന ജാഥയുടെ ഭാഗമായിട്ടാണ് ഈ ലഘുലേഖ പ്രസിദ്ധീകരിക്കുന്നത്. കേരളത്തിന്റെ വികസന പ്രതിസന്ധി പരിഹരിക്കുന്നതിൽ അധികാരവികേന്ദ്രീകരണത്തിന്റെ പ്രസക്തിയും പ്രാധാന്യവും ജനങ്ങൾക്കിടയിൽ വ്യാപകമായി ചർച്ച ചെയ്യാനുദ്ദേശിച്ചുകൊണ്ടാണ് ജാഥ നടത്തുന്നത്. വിവിധ സംഘടനകളും പ്രസ്ഥാനങ്ങളും നടത്തിയ രാഷ്ട്രീയ ഇടപെടലുകളും സമരങ്ങളും വഴിയാണ് അധികാര വികേന്ദ്രീകരണത്തിന് കേരളത്തിൽ മൂർത്തരൂപമുണ്ടാക്കിയത്. പരിഷത്തിനും ഈ രംഗത്ത് നിർണ്ണായകമായി സംഭാവന ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്. കേരളത്തിന്റെ വികസനത്തിൽ താൽപര്യമുള്ള എല്ലാ വിഭാഗം ജനങ്ങളും ഒത്തുചേർന്നുള്ള വലിയൊരുമുന്നേറ്റം വഴി മാത്രമേ ഇന്ന് തുടങ്ങിവച്ചത് പൂർത്തിയാക്കാൻ കഴിയൂ. അതിന്നായുള്ള ആശയ പ്രചരണത്തിലേക്കും പ്രവർത്തകരെ സജീവമാക്കുന്നതിലേക്കും ഉള്ള പരിഷത്തിന്റെ ഇടപെടലാണ് വികസന ജാഥ. പരിഷത്തിന്റെ ഈ സംരംഭം വിജയിപ്പിക്കാൻ എല്ലാവിധ സഹായ സഹകരണങ്ങളും അഭ്യർത്ഥിക്കുന്നു.

**കേരള ശാസ്ത്രസാഹിത്യ പരിഷത്ത്**


**"നവകേരള സൃഷ്ടിക്കായണി ചേരുക"** വില: അഞ്ച് രൂപ

പ്രസിദ്ധീകരണം, വിതരണം: കേരളശാസ്ത്ര സാഹിത്യ പരിഷത്ത്, കൊച്ചി - 24

KSSP 0843 IE APRIL 98 D1/8 0500 25K LL 3/98

ആമുഖം

ഇന്ത്യയിൽ, അധികാര വികേന്ദ്രീകരണത്തിനായുള്ള പ്രവർത്തനങ്ങൾ സ്വാതന്ത്ര്യസമരവും ദേശീയ പ്രസ്ഥാനവുമായി ബന്ധപ്പെട്ട് രൂപം കൊണ്ടവയാണ്. ഗാന്ധിജി, രവീന്ദ്രനാഥ ടാഗോർ, എസ്.കെ.ഡേ, ബൽവന്ത് റായ് മേത്ത, ജവഹർലാൽ നെഹ്രു, അശോക് മേത്ത, ഇ.എം.എസ്. നമ്പൂതിരിപ്പാട് എന്നിങ്ങനെയുള്ള മഹത് വ്യക്തികൾ ഈ മുന്നേറ്റത്തിൽ നിർണ്ണായക പങ്ക് വഹിച്ചിട്ടുണ്ട്. കേരളത്തിലാണെങ്കിൽ അധികാര വികേന്ദ്രീകരണത്തിന് വേണ്ടിയുള്ള ഇടപെടലുകൾ 1950 കളുടെ അവസാനത്തോടെയാണ് ശക്തിപ്പെട്ടത്. അതിന് മുമ്പുതന്നെ ചില വസ്തുനിഷ്ഠ സാഹചര്യങ്ങൾ നിലവിലുണ്ടായിരുന്നു. ഭൂപരിഷ്ക്കരണത്തിന് വേണ്ടിയുള്ള സമരങ്ങൾ, ഭൂമിയുടെ ഉടമസ്ഥാവകാശം പുനർ നിർണ്ണയിക്കുന്നതിനും, ഭൂഉടമസ്ഥതയെ അടിസ്ഥാനമാക്കിയുള്ള അധികാര ഘടന തകർക്കുന്നതിന്നും ഇടയാക്കി. തൊഴിലാളി പ്രസ്ഥാനങ്ങളും ജനകീയ മുന്നേററങ്ങളും ജനങ്ങളുടെ വിലപേശൽ കഴിവ് വർദ്ധിപ്പിക്കുന്നതിനും നീതിപൂർവ്വമായ വിതരണ വ്യവസ്ഥ ശക്തിപ്പെടുത്തുന്നതിന്നും വഴിയൊരുക്കി. ജനങ്ങളിൽ ശുഭാപ്തി വിശ്വാസവും അവകാശ ബോധവും വളർന്നുവന്നു. ആവശ്യങ്ങൾ ചോദിച്ചുവാങ്ങുന്നതിനുള്ള കഴിവ് വർദ്ധിച്ചുവന്നു. ഇത്തരമൊരു രാഷ്ട്രീയ പശ്ചാത്തലത്തോടൊപ്പം ഔദ്യോഗികമായുണ്ടായ നിയമനടപടികൾ, അനൗദ്യോഗികമായി വിവിധ പ്രസ്ഥാനങ്ങളും സംഘടനകളും വ്യക്തികളും നടത്തിയ പ്രവർത്തനങ്ങൾ, വിദ്യാഭ്യാസരംഗത്തെ മുന്നേറ്റങ്ങൾ എന്നിങ്ങനെ വിവിധ ധാരകൾ കൂടിചേർന്ന് ഊട്ടംകൂടി വന്ന കേരളത്തിലെ അധികാര വികേന്ദ്രീകരണ പ്രവർത്തനങ്ങൾക്ക് ഇന്ന് മൂർത്തമായ രൂപം കൈവന്നിരിക്കയാണ്.

കേരളത്തിന്റെ വികസനാനുഭവങ്ങൾ പരിശോധിക്കുമ്പോൾ ഇന്ന് നമ്മൾ ഒരു നിർണ്ണായക ഘട്ടത്തിൽ എത്തിനിൽക്കുകയാണെന്ന് കാണാം. വികസനമുരടിപ്പ്, സാമ്പത്തിക മാന്ദ്യം, വിപണിവൽക്കരണം, സേവനരംഗങ്ങളിലെ നിലവാരത്തകർച്ച, സാംസ്ക്കാരിക കടന്നാക്രമണങ്ങൾ, എന്നിവ കൂടിച്ചേർന്ന് നിഷ്ക്രിയമാക്കിക്കൊണ്ടിരിക്കുന്ന ഒരു സാമൂഹ്യ സ്ഥിതിയാണ് ഇന്ന കേരളത്തിലുള്ളത്. രാഷ്ട്രീയമായും, സാമൂഹ്യമായും സാമ്പത്തികമായും, സാംസ്ക്കാരികമായും പുതിയ അവബോധം തുടിച്ചുനിൽക്കുന്ന ഒരു നവ കേരളം ഇവിടെ പിറവികൊള്ളേണ്ടിയിരിക്കുന്നു. അതുവഴി മാത്രമെ

ഇന്നത്തെ പ്രതിസന്ധികളെ മുറിച്ചുകടക്കാൻ കഴിയൂ. ജനങ്ങളുടെ വ്യാപകമായ ഇടപെടൽ ഒന്നുമാത്രമാണ് ഇതിനുളള പോംവഴി. നവകേരള സൃഷ്ടിക്കായ് ജനങ്ങൾ അണിചേരുകയും ഇതിനായുള്ള വ്യാപകമായ പ്രചരണങ്ങൾ നടത്തുകയും വേണം. ഈയൊരു പ്രക്രിയയിൽ വ്യാപകമായി ചർച്ച ചെയ്യണമെന്ന് പരിഷത്ത് കരുതുന്ന ഏതാനും കാര്യങ്ങളാണ് ഈ ലഘുലേഖയിലെ ഉള്ളടക്കം. കേരളത്തിൽ അധികാര വികേന്ദ്രീകരണത്തിന്റെ ആവശ്യകത, ഇതിന്നായി കഴിഞ്ഞ നാലുപതിറ്റാണ്ടുകളായി നടന്നുവരുന്ന പ്രവർത്തനങ്ങൾ, പരിഷത്ത് നടത്തിയ ഇടപെടലുകൾ, ജനകീയാസൂത്രണപ്രസ്ഥാനത്തിന്റെ ഉള്ളടക്കവും നേട്ട–കോട്ടവിലയിരുത്തലും, സെൻ കമ്മറ്റിയുടെ പുതിയ നിർദ്ദേശങ്ങൽ, പുതിയ സാമ്പത്തിക നടപടികൾ എന്നീ കാര്യങ്ങളാണ് ഈ ലഘുലേഖയിലൂടെ ചർച്ചയ്ക്കായി അവതരിപ്പിക്കുന്നത്.

**വികേന്ദ്രീകരണത്തിന്റെ ആവശ്യകത:**

അധികാര വികേന്ദ്രീകരണത്തിന്റെ ആവശ്യകത കേരളത്തിന്റെ വികസനം സംബന്ധിച്ച കാഴ്ചപ്പാടുമായി ബന്ധപ്പെട്ടിരിക്കുന്നു. വികസനത്തെ ജനങ്ങളുടെ ജീവിത നിലവാരം പടിപടിയായി ഉയർത്തുന്ന ഒരു സാമൂഹ്യ പ്രക്രിയ ആയിട്ടാണ് സാമൂഹ്യ ശാസ്ത്രജ്ഞർ വിഭാവനം ചെയ്യുന്നത്. സാമ്പത്തിക വികസനം സംബന്ധിച്ച ചർച്ചകൾക്ക് ഇത്തരം ഒരു ഊന്നൽ നല്കുന്നതിന് പരിഷത്ത് എക്കാലവും ശ്രമിച്ചിട്ടുണ്ട്. കേവലം ഒരു സാങ്കേതിക പ്രശ്നമായല്ല വികസനത്തെ കാണുന്നത്. മറിച്ച് മനുഷ്യ–പ്രകൃതി ബന്ധത്തിൽ അധിഷ്ഠിതമായ ഒരു സാമൂഹ്യ പ്രക്രിയ എന്ന നിലയ്ക്കാണ്. ഇതിന് കഴിയണമെങ്കിൽ താഴെ പറയുന്ന ഘടകങ്ങൾ വികസനത്തിന്റെ മുന്നുപാധികളായി തീരേണ്ടതുണ്ട്.

- സാമ്പത്തിക വളർച്ച
- തുടർ നിലനിൽപ്പോടുകൂടിയ ഉൽപ്പാദന രീതി
- നീതിപൂർവ്വമായ വിതരണ വ്യവസ്ഥ
- ആസൂത്രണം
- വികേന്ദ്രീകരണം
- ജനപങ്കാളിത്തം

കേരളത്തിലെ വികസനാനുഭവങ്ങൾ പരിശോധിച്ചാൽ നീതിപൂർവ്വമായ വിതരണ വ്യവസ്ഥക്കായിരുന്നു മുൻതൂക്കം കിട്ടിയിരുന്നതെന്ന് കാണാം. സാമ്പത്തിക വളർച്ചയുടെ കാര്യത്തിലാണ് ഏറ്റവും പിറകിൽ നിൽക്കുന്നത്. കേരളീയന്റെ ശരാശരി പ്രതിശീർഷവരുമാനം ഇന്ത്യൻ ശരാശരിയേക്കാൾ കുറവാണ്. (സ്ഥിരവിലനിരക്കിൽ 1996–97ൽ കേരളം 2363 ക., ഇന്ത്യ –2761 ക.) കാർഷിക–വ്യവസായിക മേഖലകളിലെ ഉൽപ്പാദന മുരടിപ്പും രൂക്ഷമായ തൊഴിലില്ലായ്മയുമാണ് ഈ സ്ഥിതിക്ക് കാരണം. സംസ്ഥാനത്തിന്റെ വരുമാനത്തിൽ 43.9% സേവന മേഖലയിൽ നിന്നാണ്. പ്രാഥമിക മേഖലകളുടെ വിഹിതം 31.4ശതമാനവും ദ്വിതീയ മേഖലയുടേത് 24.7ശതമാനവുമാണ്. 1995–96 വർഷത്തെ അപേക്ഷിച്ച് ഈ അനുപാതം സേവന മേഖലയിൽ കൂടുകയും പ്രാഥമിക മേഖലയിൽ കുറയുകയും ദ്വിതീയ മേഖലയിൽ സ്ഥിരമായി നിൽക്കുകയുമാണ്. ഇത് കാണിക്കുന്നത് നമ്മുടെ ഉൽപ്പാദന മേഖലകളിൽ ഋണമായ വളർച്ചയോ മുരടിപ്പോ അനുഭവപ്പെടുന്നു എന്നാണ്. ഈ നില കുറെ വർഷങ്ങളായി നിലനിന്നുവരികയാണെന്നാണ് കണക്കുകൾ കാണിക്കുന്നത്. ഇതിന്റെ ഫലമായി മറ്റു വികസിത സംസ്ഥാനങ്ങളിൽ നടക്കുന്നതുപോലെ അഭ്യസ്ത വിദ്യരായ തൊഴിൽ സേനയെ ഉൾക്കൊള്ളുന്നതിന് ഉൽപ്പാദന മേഖലകൾക്ക് കഴിയാതെ പോകുന്നു. എന്നാൽ ഈ തൊഴിലില്ലാപ്പട, വിദ്യാഭ്യാസം, സ്വകാര്യ ആസ്പത്രികൾ, സിവിൽ സർവ്വീസുകൾ ഗതാഗതം, എന്നീ മേഖലകളിലേക്ക് തള്ളിക്കയറുകയാണ്. തൊഴിൽ സേനയിൽ ഏതാണ്ട് 24% പേരും തൊഴിലില്ലാത്തവരാണ്. തൊഴിൽ ഉള്ളവർക്കു തന്നെ, തങ്ങളുടെ കഴിവും അനുഭവവും പൂർണ്ണമായി ഉപയോഗപ്പെടുത്തി, സാമൂഹ്യ മൂല്യം വർദ്ധിപ്പിക്കാൻ അവസരം കിട്ടാതെ പോകുന്നു. ഉൽപ്പാദനമേഖലയിലെ മുരടിപ്പ് കാരണം നമ്മുടെ കാർഷികോൽപ്പന്നങ്ങളും മറ്റ് അസംസ്കൃത പദാർത്ഥങ്ങളും ഇവിടെ തന്നെ ഉപയോഗപ്പെടുത്തിയുള്ള മൂല്യവർദ്ധന നടക്കുന്നില്ല. ഇക്കാരണങ്ങളാൽ കേരളത്തിലെ ആളോഹരി വരുമാനം നേരത്തെ സൂചിപ്പിച്ചതുപോലെ ഇന്ത്യൻ ശരാശരിയേക്കാൾ കുറവായി തുടരുകയാണ്.

വികസനം മുരടിച്ചിരിക്കുന്നു എന്നതുപോലെ തന്നെ പ്രധാനമാണ് ഇന്നത്തെ ഉൽപ്പാദനരീതി സ്ഥായിയല്ല എന്നതും, വനനശീകരണം, സ്ഥലജല പരിപാലനത്തിന്റെ അഭാവം, നെൽവയൽനികത്തൽ, വനാധിഷ്ഠിത വ്യവസായങ്ങളുടേയും, രാസവ്യവസായങ്ങളുടേയും ഗണ്യമായ സ്വാധീനം, മാലിന്യ സംസ്ക്കരണത്തിന് ശാസ്ത്രീയമാർഗ്ഗങ്ങൾ ഇല്ലായ്മ എന്നിവയൊക്കെ പുതിയ

ഭീഷണികൾ ഉയർത്തിക്കൊണ്ടിരിക്കുകയാണ്. കർഷക പ്രസ്ഥാനങ്ങൾ, തൊഴിലാളി സംഘടനകൾ, ജനകീയ മുന്നേറ്റങ്ങൾ, ഭൂപരിഷ്ക്കരണ നടപടികൾ, നിയമപ്രകാരമുള്ള റേഷനിങ്ങ്, എന്നിവയെല്ലാം സാമൂഹ്യ നീതിയിലധിഷ്ഠിതമായ ഒരു വിതരണ വ്യവസ്ഥ കേരളത്തിൽ രൂപപ്പെട്ടുവരുന്നതിന് വലിയ തോതിൽ സഹായിച്ചിട്ടുണ്ട്. ഇതിന്റെ ഫലമായി ഉൽപ്പാദനം കുറവാണെങ്കിലും ഉള്ളത് എല്ലായിടത്തും എത്തിക്കുന്നതിനുള്ള സംവിധാനങ്ങൾ വിപുലപ്പെട്ടു. പ്രാഥമിക വിദ്യാഭ്യാസം, പ്രാഥമിക ആരോഗ്യ നടപടികൾ, ഭക്ഷ്യവസ്തുക്കളുടെ പൊതുവിതരണം എന്നിവ സാധിതമായി ഇത് സാക്ഷരത, ആയ്യൂർദൈർഘ്യം, എന്നിവ വർദ്ധിക്കാനും ജനനനിരക്ക്, മരണ നിരക്ക്, ശിശുമരണനിരക്ക് എന്നിവ കുറക്കാനും ഇടയാക്കി.

കേരളത്തിലെ സാമ്പത്തിക വികസന പ്രക്രിയ ആസൂത്രിതമായിരുന്നില്ല. ഉദ്യോഗസ്ഥകേന്ദ്രീകൃതമായതും വകുപ്പുകൾ തമ്മിൽ വെള്ളം കടക്കാത്ത അറകൾ പോലെ വിഭജിക്കപ്പെട്ടതും, ദുർവ്യയം നടക്കുന്നതും, വിവിധ ഏജൻസികൾ പരസ്പരം ഏകോപനമില്ലാതെ ഒരേ ജോലി തന്നെ ചെയ്യുന്നതും ആയി മാറിയിരിക്കുന്നു ഈരംഗം. ഇതിന്റെ ഫലമായി, കേരളത്തിലെ മൊത്തം വികസന പ്രക്രിയ അമിതമായി കേന്ദ്രീകരിച്ചിരിക്കുന്നു. തീരുമാനമെടുക്കുന്നവരുടെ എണ്ണം കുറഞ്ഞുവരുന്നതനുസരിച്ച് അഴിമതിക്കുള്ള സാദ്ധ്യതകളും വർദ്ധിച്ചുവരുന്നു. നടപ്പാക്കുന്ന പ്രവർത്തനങ്ങൾ മിക്കതും പ്രാദേശികമായി പ്രസക്തി ഇല്ലാത്തതുംകടലാസുകളിൽ കണക്ക് കാണിക്കാൻ മാത്രം ഉള്ളതുമാണ്. അധികാരഘടന വികേന്ദ്രീകൃതമല്ല എന്നതുകൊണ്ടുതന്നെ വികസന പ്രക്രിയയുടെ ഒരു തലത്തിലും ഒരു ഘട്ടത്തിലും ജനങ്ങൾക്ക് ഇടപെടുന്നതിന് സാധ്യതകൾ ഉണ്ടാകുന്നില്ല. ഈ പരിമിതികൾ മറികടക്കണമെങ്കിൽ സാമ്പത്തിക വികസന പ്രക്രിയ ആസൂത്രിതവും വികേന്ദ്രീകൃതവും ജനപങ്കാളിത്ത സാധ്യത ഉള്ളതും ആയിരിക്കണം.

കേരളത്തിൽ നേരത്തെ തന്നെ നീതിപൂർവമായ ഒരു വിതരണവ്യവസ്ഥ രൂപപ്പെട്ടിരുന്നു എന്ന കാര്യം സൂചിപ്പിച്ചല്ലോ. ഇപ്പോൾ നടന്നുവരുന്ന ജനകീയാസൂത്രണ പ്രസ്ഥാനം അധികാര ഘടന വികേന്ദ്രീകരിക്കുന്നതിനും വികസന പ്രവർത്തനങ്ങളെ സുതാര്യവും ആസൂത്രിതവും ആക്കുന്നതിനും ജനപങ്കാളിത്തം വർദ്ധിപ്പിക്കുന്നതിനും സഹായകമാണ്. നേരത്തെ നേടിയ നേട്ടങ്ങളും പുതിയ സാധ്യതകളും ഒന്നിച്ച് പ്രയോജനപ്പെടുത്തി സ്ഥായിയായ

നീതിപൂർവ്വമായ ദ്രുതഗതിയിലുതുള്ള സാമ്പത്തിക വളർച്ച കൈവരിക്കുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. ഇതിന്നാകട്ടെ, കേരളത്തിലെ മനുഷ്യ-പ്രകൃതി വിഭവങ്ങളെ പ്രാദേശികാവശ്യങ്ങൾക്കനുസൃതമായി വളരെ ആസൂത്രിതമായി വിനിയോഗിക്കാൻ കഴിയണം. കേരളത്തിലെ പഞ്ചായത്തുകളുടേയും നഗരസഭകളുടേയും നേതൃത്വത്തിൽ ഇതിന്നുള്ള ശ്രമങ്ങൾ ആരംഭിച്ചിരിക്കയാണ്. ഇത് വിജയിപ്പിക്കേണ്ടത് കേരളത്തിന്റെ നിലനിൽപ്പിന് തന്നെ അത്യാവശ്യമായിരിക്കയാണ്. പുറം വരുമാനത്തിലുണ്ടാകുന്ന ചെറിയൊരു ചാഞ്ചാട്ടം പോലും വലിയ സാമ്പത്തിക മാന്ദ്യത്തിലേക്ക് നയിക്കുന്ന കേരളത്തേപ്പോലുള്ള പ്രദേശങ്ങളിൽ സ്വന്തം ഉൽപ്പാദനവും വരുമാനവും വർദ്ധിപ്പിച്ചുകൊണ്ടുമാത്രമെ സ്ഥായിയായി നിലനിൽക്കാൻ കഴിയൂ. സാമ്പത്തിക മാന്ദ്യത്തിന്റെ ഇന്നത്തെ ഘട്ടത്തിൽ വികേന്ദ്രീകരണം കൂടുതൽ പ്രസക്തമാവുകയാണ്. പുറം വരുമാനത്തെ ആശ്രയിച്ച് ഒരു പ്രദേശത്തിന്ന് അധിക കാലം തുടരാൻ കഴിയില്ലെന്ന് നേരത്തെ തന്നെ പരിഷത്ത് ചൂണ്ടിക്കാട്ടിയിരുന്നു. പുറത്തുനിന്നുള്ള വരുമാനം ഒരു നിശ്ചിത ശതമാനം കുറക്കുമ്പോൾ ഉപഭോഗത്വര കൂടുതലുള്ള കേരളം പോലുള്ള സംസ്ഥാനങ്ങളിൽ മാന്ദ്യത്തിന്റെ പ്രത്യാഘാതം വളരെ കൂടുതലായിരിക്കും. നടപ്പ് സ്ഥിതി വച്ച് നോക്കുമ്പോൾ കേരളത്തിലെ സാമ്പത്തിക മാന്ദ്യം പെട്ടെന്നൊന്നും പരിഹരിക്കപ്പെടുമെന്ന് തോന്നുന്നില്ല. അതിനാൽ ആഭ്യന്തര ഉൽപ്പാദന വർദ്ധനവിന് കൂടുതൽ ഊന്നൽ നല്കേണ്ടിയിരിക്കുന്നു.

മുകളിൽ പറഞ്ഞ സാമ്പത്തിക ഘടകങ്ങൾ കൂടാതെ വികേന്ദ്രീകൃതാസൂത്രണത്തിന്ന് രാഷ്ട്രീയവും സാമൂഹ്യവും സാംസ്ക്കാരികവുമായ ആവശ്യകതയും ഉണ്ട്. പുത്തൻ സാമ്പത്തിക നയത്തിന്റെ ഭാഗമായി ഉയർന്നുവന്ന ഭീഷണികൾ ഇന്ത്യയുടെ സ്വാശ്രയ വളർച്ചയെ തന്നെ ചോദ്യം ചെയ്തു തുടങ്ങിയിരിക്കുന്നു. ഈ നീക്കത്തെ ചെറുക്കണമെങ്കിൽ വിപുലമായ രാഷ്ട്രീയ സമരം തന്നെ സംഘടിപ്പിക്കേണ്ടതുണ്ട് ആഗോളവൽക്കരണം കൂട്ടായ്മയേയും വൈവിദ്ധ്യങ്ങളേയും തകർക്കുന്നതാണ്. വികേന്ദ്രീകൃതാസൂത്രണം വൈവിദ്ധ്യത്തെ സംരക്ഷിക്കുന്നതും കൂട്ടായ്മ വർദധിപ്പിക്കുന്നതും, പ്രാദേശിക വിഭവങ്ങളുടെ വിനിയോഗം വഴി ഉൽപ്പാദന വർദ്ധനവിന്നും പാവപ്പെട്ടവരുടെ ജീവിതാവശ്യങ്ങൾ പരിഹരിക്കുന്നതിനും സഹായകമാണ്. വിപണിവൽക്കരണത്തിന്റെ കടന്നാക്രണമങ്ങളെ ചെറുക്കുന്നതിൽ ഉല്പ്പാദന വിപണന രംഗത്തെ പ്രാദേശിക കൂട്ടായ്മകൾക്ക് നല്ലപങ്ക് വഹിക്കാൻ കഴിയും.

ഉൽപ്പാദന മേഖലകൾ പോലെതന്നെ കേരളത്തിലെ സേവന മേഖലകളും വലിയ പ്രതിസന്ധിയിലാണ്. ജനങ്ങളുടെ ഭൗതീക ജീവിത ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിൽ കേരളത്തിലെ ആരോഗ്യ വിദ്യാഭ്യാസ രംഗത്തുണ്ടായ മുന്നേറ്റങ്ങൾ ഗണ്യമായ പങ്ക് വഹിച്ചിട്ടുണ്ട്. ഇന്നാകട്ടെ, വിവിധ കാരണങ്ങ ളാൽ ആരോഗ്യ, വിദ്യാഭ്യാസങ്ങളുടെ ഗുണനിലവാരം തകർന്നുകൊണ്ടിരി ക്കയാണ്. സാമ്പത്തിക പ്രതിസന്ധിയാൽ ആവർത്തന ചെലവുകൾ പോലും കണ്ടെത്താൻ സർക്കാരിന്ന് കഴിയുന്നുമില്ല. നേരത്തെ ഉണ്ടായ സ്ഥാപനങ്ങളും സംവിധാനങ്ങളും വേണ്ടത്ര സംരക്ഷണമില്ലാത്തതിനാൽ നശിച്ചുകൊണ്ടിരി ക്കയാണ്. ചെറിയൊരു ഇടപെടലും അൽപം മുതൽ മുടക്കും ഉണ്ടായാൽ തന്നെ ഇത്തരം പൊതു സ്ഥാപനങ്ങളെ ഇന്നത്തേതിനേക്കാൾ എത്രയോ മെച്ച പ്പെട്ട രീതിയിൽ ഉപയോഗപ്പെടുത്താൻ കഴിയും, ഇവിടേയും പ്രാദേശികമായ ഇടപെടലുകൾ പ്രാധാന്യമർഹിക്കുന്നു. വികസന പ്രക്രിയയിൽ സുതാര്യത ഉറപ്പാക്കാനും അഴിമതി കുറക്കാനും കഴിയണമെങ്കിൽ വികസനം സംബന്ധിച്ച് തീരുമാനങ്ങളെടുക്കുന്നതിലും നടപ്പാക്കുന്നതിലും നേരിട്ട് പങ്കാളികളാകുന്ന ജനങ്ങളുടെ എണ്ണം വർദ്ധിക്കണം. ഇതിനേക്കാൾ പ്രധാനമായി, പുരോഗമന പ്രസ്ഥാനങ്ങൾ വളരുന്നതും ശക്തിപ്പെടുന്നതും അധികാര ഘടന കൂടുതൽ വികേന്ദ്രീകൃതമായ ഒരു രാഷ്ട്രീയ സംവിധാനത്തിൻ കീഴിലായിരിക്കും.

അധികാരവികേന്ദ്രീകരണത്തിന് ഒരു സാംസ്ക്കാരിക വശവുമുണ്ട്. ഇതൊരു മാനസീക വികാസത്തിന്റെയും കാഴ്ചപ്പാടിന്റേയും ഭാഗമാണ്. ഒരാൾ പറയുന്നത് മാത്രം ശരിയെന്ന് ധരിച്ച് പ്രവർത്തിക്കുന്നതിന് പകരം മറ്റുള്ള വർക്കുകൂടി അർഹമായ പരിഗണന നല്കുന്നതും അവരെ കൂടി ഉൾക്കൊ ള്ളുന്നതുമാണ് വികേന്ദ്രീകൃതാസൂത്രണം. പരസ്പര വിശ്വാസത്തിലും മനുഷ്യത്വത്തിലും ഊന്നിക്കൊണ്ടുള്ള കാഴ്ചപ്പാട് ശക്തിപ്പെടുത്താൻ വികേ ന്ദ്രീകൃതഭരണസംവിധാനം വലിയ സഹായമായിരിക്കും. ആ നിലയ്ക്ക് നോക്കുമ്പോൾ ജനകീയാസൂത്രണ പ്രസ്ഥാനം കേരളത്തിന്റെ സാമ്പത്തിക -രാഷ്ട്രീയ- സാമൂഹ്യ-സാംസ്ക്കാരിക രംഗങ്ങളിൽ വലിയ പ്രതീക്ഷയ്ക്ക് ഇട നല്കുന്ന ഒരു ജനകീയ മുന്നേറ്റമാണ്. അഴിമതിക്കെതിരായും ആഗോള വൽക്കരണത്തിനെതിരായും സമത്വത്തിനുവേണ്ടിയും പ്രവർത്തിക്കുന്ന വർക്കെല്ലാം വികേന്ദ്രീകരണപ്രസ്ഥാനങ്ങളിൽ സ്ഥാനമുണ്ട്.

## വികേന്ദ്രീകരണ ശ്രമങ്ങൾ

1957-ൽ തെരഞ്ഞെടുക്കപ്പെട്ട ഒരുസർക്കാർ സംസ്ഥാനത്ത് നിലവിൽവന്ന ഉടനെ തന്നെ അധികാര വികേന്ദ്രീകരണത്തിന് വേണ്ടിയുള്ള ശ്രമങ്ങളും ഇവിടെ ആരംഭിച്ചിരുന്നുവെന്ന് കാണാം. എന്നാൽ വിവിധ കാരണങ്ങളാൽ അതിനൊരു മൂർത്തരൂപം ലഭിക്കാൻ 40 വർഷം കഴിയേണ്ടിവന്നു. ഇപ്പോഴും ഇതിന് സംശയാലുക്കൾ ഇല്ലെന്നല്ല. വലിയ എതിർപ്പിനേയും വെല്ലുവിളികളേയും നേരിട്ടുകൊണ്ടാണ് ജനകീയാസൂത്രണ പ്രസ്ഥാനം മുന്നോട്ടുപോയിക്കൊണ്ടിരിക്കുന്നത്. ഇത്തരം എതിർപ്പുകളെ കുറിച്ച് മനസ്സിലാക്കുന്നതിനും തടസ്സങ്ങൾ ഇല്ലാതാക്കുന്നതിനും കേരളത്തിൽ നടന്ന അധികാര വികേന്ദ്രീകരണ പ്രക്രിയയുടെ ചരിത്രം അറിഞ്ഞിരിക്കേണ്ടത് ആവശ്യമാണ്. അക്കാര്യം ഹ്രസ്വമായി ഇവിടെ പ്രതിപാദിക്കുകയാണ്.

1956-ൽ കേരള സംസ്ഥാനം രൂപീകരണത്തോടെ തിരു-കൊച്ചിയിലേയും മലബാറിലേയും പഞ്ചായത്തുകളെല്ലാം കേരളത്തിലെ പഞ്ചായത്തുകളായിത്തീർന്നു. എങ്കിലും 1960-ലെ കേരള പഞ്ചായത്ത് നിയമം നടപ്പാകുന്നതുവരെ മലബാർ ഡിസ്ട്രിക്ട് ബോർഡിന്റെ പ്രവർത്തനം തുടരുകയുണ്ടായി. കേരളപിറവി ദിനമായ 1956 നവംബർ ഒന്നിന് സംസ്ഥാനത്തൊട്ടാകെ 892 പഞ്ചായത്തുകളാണുണ്ടായിരുന്നത്. ഇവയിൽ തിരു-കൊച്ചി പ്രദേശത്തെ പഞ്ചായത്തുകൾ 1950-ലെ തിരു-കൊച്ചി പഞ്ചായത്ത് നിയമമനുസരിച്ചും മലബാർ പ്രദേശത്തെ പഞ്ചായത്തുകൾ 1951ലെ മദ്രാസ് നിയമമനുസരിച്ചും ആണ് പ്രവർത്തിച്ചുവന്നിരുന്നത്. ബൽവന്ത് റായ് മേത്ത കമ്മറ്റി പഠനമാരംഭിച്ച കാലത്തുതന്നെയാണ് ശ്രീ. ഇ.എം.എസ് നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിലുള്ള ഗവണ്മെന്റ് അധികാരത്തിൽ വന്നത്.. പഞ്ചായത്തുകൾക്ക് ആവശ്യമായ ഭരണപരിഷ്ക്കാരങ്ങൾ നിർദ്ദേശിക്കുന്നതിനായി മുഖ്യമന്ത്രിയുടെ അധ്യക്ഷതയിൽ ഒരു കമ്മിറ്റി 1957 ആഗസ്റ്റ് 15ന് രൂപീകരിച്ചു. 1958 ജൂലായ് 26ന് ഈ കമ്മറ്റി അതിന്റെ റിപ്പോർട്ട് സമർപ്പിച്ചു. ഭരണത്തിന്റെ അടിസ്ഥാന ഘടകങ്ങൾ പഞ്ചായത്തുകളായിരിക്കണമെന്നായിരുന്നു കമ്മിറ്റിയുടെ മുഖ്യ നിർദ്ദേശം.

ഇതിനെ തുടർന്ന് 1958 ഡിസംബർ 9ന് നിയമസഭയിൽ ഒരു കേരള പഞ്ചായത്ത് ബിൽ അവതരിപ്പിക്കുകയുണ്ടായി, പിന്നീട് 1959 ഏപ്രിൽ 16ന് ജില്ലാ കൗൺസിൽ ബില്ലും ഇവ രണ്ടും പാസ്സാക്കുന്നതിന് മുമ്പുതന്നെ 1959

ജൂലായ് 31ന് നിയമസഭ പിരിച്ചുവിടപ്പെട്ടു. പിന്നീട് 1960–ലും 1961ലുമായി കേരള പഞ്ചായത്ത് ആക്ട് 1960, മുനിസിപ്പൽ ആക്ട്, 1960 കേരള മുനിസിപ്പൽ കോർപ്പറേഷൻ ആക്ട് 1961 എന്നിവ പാസ്സാക്കപ്പെട്ടു. ഈ നിയമങ്ങളിൽ ഒട്ടറെപ്രവർത്തന മേഖലകൾ പഞ്ചായത്തുകൾക്കായി നീക്കി വച്ചിരുന്നുവെങ്കിലും അവയിൽ ഭൂരിപക്ഷവും കടലാസിൽ തന്നെ അവശേഷിച്ചുവെന്നതാണ് യാഥാർത്ഥ്യം. 1964 ഫെബ്രുവരിയിൽ ആർ.ശങ്കർ മുഖ്യമന്ത്രിയായിരിക്കുമ്പോൾ ഒരു "പഞ്ചായത്ത് യൂണിയൻ കൗൺസിൽ–ജില്ലാപരിഷത്ത് ബിൽ" നിയമസഭയിൽ അവതരിപ്പിച്ചു. ഇതിന്റെ ഉള്ളടക്കം ബൽവന്ത് റായ് മേത്ത കമ്മറ്റിയുടെ ശുപാർശകൾക്കനുസൃതമായിരുന്നു. പക്ഷെ ബിൽ പാസ്സാക്കുന്നതിന് മുമ്പു തന്നെ മന്ത്രിസഭ പുറത്തായി. 1965ലെ പ്രസിഡണ്ട് ഭരണകാലത്ത് എം.കെ. വെള്ളോടി അദ്ധ്യക്ഷനായി ഒരു "ഭരണ പുനഃസംവിധാന ചെലവുചുരുക്കൽ കമ്മിറ്റി"യെ നിയോഗിച്ചു. പ്രസ്തുത കമ്മിറ്റി 1964ലെ ബില്ലിലെ വകുപ്പുകൾ പൊതുവിൽ സ്വീകരിച്ചെങ്കിലും താലൂക്ക് സമിതിയിലും മറ്റും നിയമസഭാംഗങ്ങൾ അംഗങ്ങളാകുന്ന് തദ്ദേശനേതൃത്വ ളർച്ചയ്ക്ക് തടസ്സമാകുന്നതിനാൽ അനഭിലഷണീയമാണെന്ന് അഭിപ്രായപ്പെട്ടു. 1967 മാർച്ചിൽ വീണ്ടും ഇ.എം.എസ് നമ്പൂതിരിപ്പാടിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ നിലവിൽ വന്നു. ആഗസ്റ്റിൽ തന്നെ "കേരള പഞ്ചായത്ത് ബിൽ 1967" നിയമസഭയിൽ അവതരിപ്പിച്ചു. പഞ്ചായത്തും ജില്ലയും ചേർന്ന് ഒരു ദ്വിതല ഭരണ വ്യവസ്ഥയാണ് അതിൽ വിഭാവനം ചെയ്തിരുന്നത്. എന്നാൽ നിയമസഭ പിരിച്ചുവിടപ്പെട്ടതിനാൽ അതും നിയമമായില്ല. 1970 ആഗസ്റ്റിൽ വീണ്ടും തിരഞ്ഞെടുപ്പ് നടന്നു. പുതിയ മന്ത്രിസഭ വന്നശേഷം ഏതാണ്ട് അതേ ബിൽ "കേരള ഡിസ്ട്രിക്ട് അഡ്മിനിസ്ട്രേഷൻ ബിൽ 1971" (കേരളജില്ലാ ഭരണ നിയമം) എന്ന പേരിൽ വീണ്ടും അവതരിപ്പില്ലെങ്കിലും നിയമമായില്ല. 1978 ആഗസ്റ്റ് 1–ന് വീണ്ടും ഈ ബിൽ ചില മാറ്റങ്ങളോടെ, നിയമസഭയിൽ അവതരിപ്പിക്കപ്പെട്ടു. 1979–ൽ നിയമസഭ ഇത് പാസ്സാക്കുകയും 1980മെയ് 18ന് പ്രസിഡണ്ടിന്റിന്റെ അനുമതി കിട്ടുകയും ചെയ്തു.

1982–ൽ പുതിയ മന്ത്രിസഭ അധികാരമേറ്റു. ബിൽ നടപ്പാക്കുന്നതിന് മുമ്പ് ഇനിയും ഒട്ടേറെ ഭേദഗതികൾ വരുത്തേണ്ടതുണ്ടെന്ന് ആ മന്ത്രിസഭയ്ക്ക് തോന്നി. ബില്ല് നടപ്പാക്കുന്നതിന് മുമ്പുതന്നെ ഏതാനും അധികാരങ്ങളും ഉത്തരവാദിത്വങ്ങളും ജില്ലാതലത്തിൽ രൂപീകരിക്കുന്ന വർക്കിങ്ങ് ഗ്രൂപ്പുകൾക്ക് കൈമാറാമെന്ന ഒരു സംസാരമുണ്ടായിരുന്നു.അങ്ങിനെയാണ് പട്ടികജാതി വിക

സനം ലക്ഷ്യമാക്കിയുള്ള പ്രത്യേക ഘടകപദ്ധതി ജില്ലാതലത്തിൽ എത്തിയത്. ജില്ലാആസൂത്രണ ആഫീസറും ആഫീസും ഉണ്ടായി. പിന്നീട് 1987-ലെ പൊതുതെരഞ്ഞെടുപ്പിനുശേഷമാണ് അധികാരവികേന്ദ്രീകരണവും ജില്ലാ കൗൺസിലുകളും വീണ്ടും അജണ്ടയിൽ വന്നത്.

തെരഞ്ഞെടുക്കപ്പെട്ട പഞ്ചായത്ത് സമിതികൾക്ക് ഉടൻ ഏറ്റെടുക്കാവുന്ന മിനിമം പരിപാടികളുടെ ഒരു രൂപരേഖ തയ്യാറാക്കി സർക്കാരിന് സമർപ്പിക്കുന്നതിന് ഡോ.എസ്.ബി.സെൻ ചെയർമാനായി ഒരു കമ്മിറ്റിയെ നിയോഗിച്ചു. ജില്ലാതലത്തിലും അതിനുതാഴെയുള്ള തലങ്ങളിലും അധികാരവികേന്ദ്രീകരണത്തിന് ദീർഘകാലാടിസ്ഥാനത്തിൽ സ്വീകരിക്കേണ്ട നടപടി സംബന്ധിച്ച് റിപ്പോർട്ട് സമർപ്പിക്കാൻ ശ്രീ വി.രാമചന്ദ്രനെ ചുമതലപ്പെടുത്തി.

രാമചന്ദ്രൻ കമ്മറ്റി നിർദ്ദേശങ്ങൾ കൂടി കണക്കിലെടുത്തുകൊണ്ടാണ് ജില്ലാകൗൺസിലുകളിലേക്കും മറ്റ് പ്രാദേശിക ഭരണസമിതികളിലേക്കും തെരഞ്ഞെടുപ്പ് നടന്നത്. വിപുലമായ അധികാരങ്ങൾ ജില്ലാകൗൺസിലുകൾക്ക് നല്കിയിരുന്നു. അതിനനുസരിച്ച് ധനവിനിയോഗ നടപടികളും കൈക്കൊണ്ടുവരികയായിരുന്നു. തുടർന്നുണ്ടായ ഭരണമാറ്റം അധികാരവികേന്ദ്രീകരണത്തിന് അനുകൂലമായ നടപടികളല്ല കൈകൊണ്ടത്. ജില്ലാകൗൺസിലിന്റെ അധികാരങ്ങൾ ഓരോന്നായി പിൻവലിക്കുകയും ഒടുവിൽ 1992-ൽ അവ പിരിച്ചുവിടുകയും ചെയ്തു. അധികാര വികേന്ദ്രീകരണ രംഗത്ത് പ്രകടമായ തിരിച്ചടിയാണ് ഇതോടെ കേരളത്തിൽ ഉണ്ടായത്. വലിയ പ്രതീക്ഷകൾ ഉയർത്തിയ ജില്ലാകൗൺസിലുകൾ ഒന്നൊന്നര വർഷത്തിലധികം നിലനിന്നില്ല.

സംസ്ഥാന സർക്കാരുകളുടെ ഇംഗിതത്തിന്നനുസരിച്ച് മാത്രമേ പ്രാദേശിക ഭരണസ്ഥാപനങ്ങൾക്ക് നിലനിൽക്കാൻ കഴിയൂ എന്ന അവസ്ഥക്ക് അറുതി വരുന്നത് 73,74 ഭരണഘടനാഭേദഗതികളോടെയാണ്. ഈ ഭേദഗതികൾ അംഗീകരിക്കപ്പെട്ടതോടെ പ്രാദേശിക ഭരണസമിതികൾ അഞ്ച് വർഷം തന്നെ നിലനിൽക്കുന്ന സമിതികളായി മാറുകയും തെരഞ്ഞെടുപ്പിനും മറ്റും ഭരണഘടനാപിൻബലം ലഭ്യമാവുകയും ചെയ്തു. ധനവിനിയോഗം സംബന്ധിച്ചും തെരഞ്ഞെടുപ്പ് സംബന്ധിച്ചും പ്രത്യേക സംവിധാനങ്ങൾ ഉണ്ടാക്കാൻനടപടിയായി. പ്രാദേശിക ഭരണസമിതികൾക്ക് സ്വന്തം പദ്ധതി തയ്യാറാക്കാനുള്ള അധികാരവും ഭരണഘടന നല്കുകയുണ്ടായി.

എന്നാൽ ഗ്രാമ-നഗര അന്തരം യാന്ത്രികമായി നിർണ്ണയിക്കൽ, ത്രിതല ഭരണം അടിച്ചേൽപ്പിക്കൽ, കേന്ദ്ര-സംസ്ഥാന ബന്ധങ്ങളിൽ വേണ്ടത്ര അഴിച്ചുപണി നിർദ്ദേശിക്കാതിരിക്കൽ, പ്രാദേശിക ഭരണ സമിതികൾക്ക് നല്കേണ്ട പ്രവർത്തനങ്ങൾ ഏതൊക്കെയെന്ന് തീരുമാനിക്കാനുള്ള അധികാരം സംസ്ഥാനത്തിന് തന്നെ നല്കൽ എന്നിവ ഭരണഘടനാ ഭേദഗതിയുടെ ഘടനാപരമായ പരിമിതികളായിരുന്നു. ഈ പ്രശ്നങ്ങൾ ഇന്നും തുടരുന്നു. ശക്തമായ ജനകീയ ഇടപെടലുകളിലൂടെ ഭരണഘടനക്ക് ഇനിയും ഭേദഗതി വരുത്തിക്കൊണ്ടുമാത്രമേ ഇവ പരിഹരിക്കാൻ കഴിയൂ. എന്നാൽ പ്രാദേശിക ഭരണ സമിതികൾക്ക് ഭരണഘടനാ പിൻബലവും തുടർനിലനിൽപ്പും അഭിമാനവും ഉറപ്പുവരുത്താൻ 73, 74 ഭരണഘടനാഭേദഗതിയിലൂടെ കഴിഞ്ഞിട്ടുണ്ട്.

ഭരണഘടനാഭേദഗതികൾക്കനുസൃതമായ നിയമ നടപടികൾ വളരെ പതുക്കെ മാത്രമാണ് കേരളത്തിൽ ഉണ്ടായി വന്നത്. ഇതനുസരിച്ച് തയ്യാറാക്കിയ കേരള പഞ്ചായത്ത് രാജ് നിയമം(1994) ഒട്ടേറെ വിവാദങ്ങൾക്കു ഇടയാക്കിയിരുന്നു. പ്രാദേശിക ഭരണ സമിതികൾക്ക് അർഹിക്കുന്ന അംഗീകാരം നേടിയെടുക്കാൻ സമരങ്ങൾ പിന്നേയും വേണ്ടിവന്നു. ഒടുവിൽ 1995 ലാണ് പ്രാദേശിക ഭരണ സമിതികളിലേക്ക് തെരഞ്ഞെടുപ്പ് നടന്നത്. 1995 ഒക്ടോബർ 2ന് പുതിയ ഭരണസമിതികൾ അധികാരമേറ്റു. ഏറെ താമസിയാതെ കേന്ദ്ര -സംസ്ഥാന തലങ്ങളിലും പുതിയ സർക്കാരുകൾ അധികാരത്തിൽ വന്നു. ഇതോടൊപ്പം തന്നെ 9-ാം പഞ്ചവത്സര പദ്ധതി ആരംഭിക്കാനുള്ള തയ്യാറെടുപ്പും തുടങ്ങിയിരുന്നു. കേന്ദ്ര-സംസ്ഥാന തലങ്ങളിൽ യഥാക്രമം ആസൂത്രണ കമ്മീഷനും ആസൂത്രണ ബോർഡും പുനഃസംഘടിപ്പിക്കപ്പെട്ടു. അവയുടെ നയ സമീപനങ്ങളിൽ വികേന്ദ്രീകരണത്തിന് വലിയ ഊന്നൽ നല്കി.

കേരളത്തിൽ പുനഃസംഘടിപ്പിക്കപ്പെട്ട ആസൂത്രണ ബോർഡിന്റെ ഒന്നാമത്തെ യോഗം തന്നെ പദ്ധതി അടങ്കലിന്റെ 35-40% പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്ക് നല്കാൻ ശുപാർശ ചെയ്തു. ആസൂത്രണ പ്രക്രിയ തന്നെ വികേന്ദ്രീകരിക്കാനും തീരുമാനങ്ങളെടുത്തു. ഈ നിർദ്ദേശങ്ങൾ സംസ്ഥാന സർക്കാർ അംഗീകരിക്കുകയും മുൻമുഖ്യമന്ത്രി ശ്രീ. ഇ.എം.എസ് നമ്പൂതിരിപ്പാട് അദ്ധ്യക്ഷനായുള്ള ഒരു ഉന്നതാധികാര സമിതിയുടെ മേൽനോട്ടത്തിൽ 1996 ആഗ: 17ന് (ചിങ്ങം ഒന്ന്) കേരളത്തിൽ ജനകീയാസൂത്രണ പ്രസ്ഥാനം ഔപചാരികമായി ഉദ്ഘാടനം ചെയ്യപ്പെട്ടു.

## പരിഷത്ത് നടത്തിയ ശ്രമങ്ങൾ

കഴിഞ്ഞ 25 വർഷത്തോളമായി കേരളത്തിലെ അധികാര വികേന്ദ്രീകരണ പ്രക്രിയയുമായി ബന്ധപ്പെട്ട് പ്രവർത്തിക്കാൻ കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന് കഴിഞ്ഞിട്ടുണ്ട്. ഈ ബന്ധത്തിലൂടെ പുതുമയാർന്ന പരിപാടികളും ഇടപെടൽ മാതൃകകളും രൂപപ്പെടുത്തി കേരള സമൂഹത്തിൽ പ്രചരിപ്പിക്കാനും പരിഷത്തിന് കഴിഞ്ഞിട്ടുണ്ട്. ഒരു ജനകീയ ശാസ്ത്ര പ്രസ്ഥാനമെന്ന നിലയിൽ ശാസ്ത്രപ്രചാരണത്തിനും ശാസ്ത്രസാങ്കേതിക നേട്ടങ്ങൾ ജനങ്ങളിലെത്തിക്കുന്നതിനും ആണ് പരിഷത്ത് ശ്രമിക്കുന്നത്. ഈ പ്രവർത്തനങ്ങൾ കൂടുതൽ ഫലപ്രദമാകുന്നത് വീകേന്ദ്രീകൃതമായ അധികാര ഘടന നിലവിലുള്ള സമൂഹത്തിലായിരിക്കുമെന്ന തിരിച്ചറിവാണ് പരിഷത്തിനെ അധികാര വികേന്ദ്രീകരണത്തിന്റെ രംഗത്തേക്ക് ആകർഷിച്ചത്. ഇടപെടലിനുള്ള കാഴ്ചപ്പാടും പ്രവർത്തനങ്ങളും ഘട്ടം ഘട്ടമായാണ് പരിഷത്തിനകത്ത് രൂപപ്പെട്ടുവന്നത്. ആധുനിക ശാസ്ത്രസാങ്കേതിക വിദ്യയുടെ ഗുണങ്ങൾ പരമാവധി ജനങ്ങളിലെത്തിക്കുക, ഈ പ്രക്രിയയുടെ നേട്ടങ്ങൾ പാവപ്പെട്ടവർക്ക് കൂടുതൽ ലഭിക്കുമെന്ന് ഉറപ്പാക്കുക, ഇതിനായി സമതുലിതവും നീതിപൂർവ്വവുമായ പ്രാദേശിക വികസനത്തെ സഹായിക്കുക, പ്രാദേശികമായുള്ള വളർച്ചാ സാധ്യതകൾ കൂടുതൽ ഉപയോഗപ്പെടുത്തുക വഴി വരുമാനവും തൊഴിലും വർദ്ധിപ്പിക്കാൻ ജനങ്ങളെ പ്രേരിപ്പിക്കുക, വിദ്യാഭ്യാസം, പൊതുജനാരോഗ്യ സൗകര്യങ്ങൾ എന്നിവ പൊതുവിൽ ലഭ്യമാക്കാനും ഗുണനിലവാരം വർദ്ധിപ്പിക്കാനും പ്രചരണം നടത്തുക, വികസനത്തെ സഹായിക്കുന്ന സാമൂഹ്യ -സാമ്പത്തിക ഘടകങ്ങൾ ശക്തിപ്പെടുത്തുക, ഇതിനുവേണ്ടി നിലവിലുള്ള സ്ഥാപനങ്ങളെയും സംഘടനകളേയും പാവപ്പെട്ടവർക്ക് അനുകൂലമായ വിധത്തിൽ പുനരേകീകരിക്കുന്നതിനായി പ്രവർത്തിക്കുക....... ഈ വിധത്തിൽ വിവിധ തലങ്ങളിലേക്ക് വ്യാപിക്കുന്നതും എന്നാൽ പരസ്പരം ബന്ധപ്പെട്ടതുമായ പ്രവർത്തനത്തിലൂടെയാണ് പരിഷത്ത് കാഴ്ചപ്പാട് ശക്തിപ്പെട്ടുവന്നത്.

കേരളത്തിന്റെ വികസനം സംബന്ധിച്ച പൊതുസമീപനത്തിന്റെ ഭാഗമായാണ് ഈ പരിപാടികൾ രൂപപ്പെട്ടത്. ഇതിനുള്ള തുടക്കം കുറിച്ചത് "കേരളത്തിന്റെ സമ്പത്തു"മായി ബന്ധപ്പെട്ട ചർച്ചാ ക്ലാസ്സുകളിലൂടെയാണ്. (1976). ഈ ചർച്ചകളുടെ പൊതുസമീപനം ഇതായിരുന്നു. "വിഭവം എന്നതിനെപ്പറ്റി

ശാസ്ത്രീയ ധാരണ ഉണ്ടാക്കുക, അതിന്റെ അടിസ്ഥാനത്തിൽ ചുറ്റും കാണുന്ന വസ്തുക്കളിൽ വിഭവം ദർശിക്കാനുള്ള കഴിവുണ്ടാക്കുകയും, അവയെ സമ്പത്താക്കി മാറ്റാനുള്ള പ്രവർത്തനത്തിന് പ്രേരിപ്പിക്കുകയും ചെയ്യുക" എന്നതായിരുന്നു ഈ ക്ലാസ്സുകളുടെ പൊതുസമീപനം.

കേരളത്തിന്റെ സമ്പത്തിൽ തുടങ്ങിവച്ച ഈ പ്രവർത്തനങ്ങൾ, കാൽനൂറ്റാണ്ടായി തുടരുകയാണ്, ക്ലാസ്സുകൾ, വികസന ചർച്ചകൾ, സംവാദം, പുസ്തക പ്രചരണം, ലഘുലേഖകൾ, സുവനീറുകൾ, വികസന ജാഥകൾ, കലാപരിപാടികൾ, ഗ്രാമശാസ്ത്രസമിതികൾ, ഗ്രാമശാസ്ത്ര കളരികൾ, ഗ്രാമശാസ്ത്രം മാസിക, ഗ്രാമശാസ്ത്ര ജാഥകൾ, സെമിനാറുകൾ എന്നിങ്ങനെ വിവിധ പ്രവർത്തനങ്ങൾ വഴി നിലവിലുള്ള അധികാര ഘടനയെ വിമർശിക്കുകയും ബദലുകൾ പ്രചരിപ്പിക്കുകയുമാണ് ആദ്യകാലങ്ങളിൽ ചെയ്തുവന്നത്. തുടർന്ന് നടന്ന സാക്ഷരതാപരിപാടി, 1976–ലെ വാഴയൂരിലെ(മലപ്പുറം ജില്ല), സർവ്വെ, വിഭവ ഭൂപട നിർമ്മാണം, കല്ല്യാശേരി പഞ്ചായത്തിലെ ഇടപെടലുകൾ, സ്ക്കൂൾ കോംപ്ലക്സ് പ്രവർത്തനങ്ങൾ, അടുപ്പ് പ്രചരണം, തെരഞ്ഞെടുത്ത അഞ്ച് പഞ്ചായത്തുകളിൽ നടന്നുവരുന്ന ജനകീയാസൂത്രണ പരിപാടി, സന്നദ്ധസഹായസംഘം പ്രവർത്തനങ്ങൾ, ഇവയൊക്കെ വിവിധ തരം ഇടപെടൽ മാതൃകകളുടെ മൂർത്തരൂപങ്ങളായിരുന്നു.അനൗപചാരിക ആസൂത്രണ സമിതികളായി ഓരോ പഞ്ചായത്തിലും വിഭാവനം ചെയ്ത ഗ്രാമശാസ്ത്രസമിതികൾ യഥാർത്ഥത്തിൽ ഇന്നത്തെ ഗ്രാമസഭയുടെയും അയൽക്കൂട്ടത്തിന്റെയും ആദ്യരൂപങ്ങളായിരുന്നു.

പരിഷത്ത് പ്രവർത്തനങ്ങളുടെ ഭാഗമായി കേരളത്തിന്റെ വികസനവും, വികേന്ദ്രീകരണവും സംബന്ധിച്ച ചർച്ചകൾക്ക് ഗൗരവം കൂട്ടത്തക്ക വിധം പല സമീപനങ്ങളും കേരളീയ സമൂഹത്തിന് സംഭാവന നല്കാൻ കഴിഞ്ഞിരുന്നു. അവയെ ഇങ്ങനെ ക്രോഡീകരിക്കാം.

1. കേരളത്തിന്റേതായ അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ ഭാവിയിൽ നടപ്പാക്കേണ്ട വികസന പരിപ്രേക്ഷ്യത്തെ മുൻനിർത്തി തയ്യാറാക്കിയ പരിപാടികളായിരുന്നു പരിഷത്തിന്റേത്.

2. വികസന പ്രക്രിയയിൽ പ്രകൃതി, സമൂഹം, ശാസ്ത്രം എന്നിവ തമ്മിലുള്ള പരസ്പര ബന്ധം ആഴത്തിൽ വിശദീകരിച്ചിരിക്കുന്നു.

3. മനുഷ്യനിലും അവന്റെ ചുറ്റുപാടിലും ഊന്നിയുള്ള വികസന പരിപാടികളിലായിരുന്നു ഊന്നിയത്.

4. ജനകീയവും അനൗപചാരികവുമായ പ്രവർത്തനങ്ങളും പങ്കാളിത്ത വികസന മാതൃകകളും രൂപപ്പെടുത്തി.

5. വികേന്ദ്രീകൃതാസൂത്രണത്തിനുള്ള ശാസ്ത്രസാങ്കേതിക സാധ്യതകൾ സമൂഹത്തിൽ സംവേദിക്കപ്പെട്ടു.

6. പുതിയൊരു വികസന സമീപനത്തിലും അതിനായുള്ള മാമൂൽ വിട്ട ചിന്തകൾക്കും തുടക്കം കുറിക്കാനും വിവിധ തലങ്ങളിലേക്ക് ഈ ചർച്ചയെ ഉയർത്താനും കഴിഞ്ഞു.

7. അധികാരവികേന്ദ്രീകരണ പ്രവർത്തനങ്ങൾ വിപുലമായ തോതിൽ ഏറ്റെടുക്കുന്നതിനായി കേരള സമൂഹത്തെ പാകപ്പെടുത്തുന്നതിലേക്ക് ഗണ്യമായ സംഭാവന നല്കി.

**വികസന ജാഥ 1998**

അധികാര വികേന്ദ്രീകരണത്തിന്നായുള്ള പ്രവർത്തനങ്ങൾക്ക് വേഗത കൂട്ടാനും ഇതുമായി ബന്ധപ്പെട്ട കാര്യത്തിൽ ജനങ്ങളെ അറിയിക്കാനും വേണ്ടി പരിഷത്ത് നടത്തിവന്ന പരിപാടികളുടെ തുടർച്ചയും വളർച്ചയുമാണ് ഇപ്പോഴത്തെ വികസന ജാഥ.

വികസന ജാഥയുടെ ലക്ഷ്യങ്ങൾ ഇനി പറയുന്നവയാണ്.

1. അധികാര വികേന്ദ്രീകരണ പ്രവർത്തനങ്ങളുടെ ഇതുവരെയുള്ള അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ പുതിയ സാധ്യതകളും ആവശ്യങ്ങളും ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുക.

2. പുതിയൊരു വികസന സംസ്ക്കാരം സംബന്ധിച്ച ചർച്ചകൾ വിപുലപ്പെടുത്തുക

3. ജനകീയാസൂത്രണ പ്രവർത്തനങ്ങൾ വഴി രൂപപ്പെട്ടുവന്ന ഉത്തമമാതൃകകൾക്ക് വിപുലമായ പ്രചരണം നല്കുക,

4. ആസൂത്രണ പ്രക്രിയയുടെ എല്ലാതലങ്ങളിലും ജനപങ്കാളിത്തം വർദ്ധിപ്പിക്കുക.

ജനകീയാസൂത്രണ പ്രസ്ഥാനം രണ്ടാം വർഷത്തിലേക്ക് കടക്കുന്ന ഘട്ടത്തിലാണ് വികസന ജാഥ നടക്കുന്നതെന്നത് ഇതിന്റെ കാലിക പ്രസക്തി വർദ്ധിപ്പിക്കുന്നു. അധികാര വികേന്ദ്രീകരണത്തിനായുള്ള ഏതൊരു ചർച്ചയും പ്രവർത്തനവും ഇന്നത്തെ കേരളത്തിൽ ജനകീയാസൂത്രണപ്രസ്ഥാനവുമായി ബന്ധപ്പെടുത്തി നടത്തിയാലെ പ്രസക്തമാവുകയുള്ളു. അതിനാൽ കഴിഞ്ഞ ഒന്നരവർഷമായി നടന്നുവരുന്ന ജനകീയാസൂത്രണ പ്രവർത്തനങ്ങളുടെ ഉള്ളടക്കവും നീക്കി ബാക്കിയും ചർച്ചചെയ്യപ്പെടണം പരിഷത്തിനെ സംബന്ധിച്ചിടത്തോളം രണ്ട് കാരണത്താൽ ഇത് പ്രസക്തമാണ്. ഒന്ന് അധികാര വികേന്ദ്രീകരണ രംഗത്ത് കേരളത്തിൽ ഉണ്ടായ ഏറ്റവും വിപുലമായ മുന്നേറ്റം എന്ന നിലയ്ക്ക്, രണ്ട്, ഒട്ടേറെ പരിഷത്ത് പ്രവർത്തകർ തങ്ങളുടെ തന്നെ ഒരു പരിപാടി എന്ന കാഴ്ചപ്പാടോടെ പങ്കാളികളായിക്കൊണ്ടിരിക്കുന്ന ഒരു പ്രവർത്തനം എന്ന നിലയ്ക്ക്.

### ജനകീയാസൂത്രണ പ്രസ്ഥാനം

ജനകീയാസൂത്രണത്തിന്റെ ആദ്യവർഷത്തെ പ്രവർത്തനങ്ങൾ ആറ് ഘട്ടങ്ങളായാണ് നടന്നത്. ആസൂത്രണ പ്രക്രിയയിൽ പാലിക്കേണ്ട എല്ലാ ശാസ്ത്രീയ രീതികളും പാലിച്ചുകൊണ്ടുതന്നെയാണ് പ്രവർത്തനം നടപ്പാക്കിയിരിക്കുന്നതെന്ന് ഓരോ ഘട്ടവും എടുത്തു പരിശോധിച്ചാൽ ബോദ്ധ്യപ്പെടും. പരിമിതമായ വിഭവങ്ങളും എണ്ണിയാലൊടുങ്ങാത്ത ആവശ്യങ്ങളും തമ്മിലുള്ള ബോധപൂർവ്വമായ ക്രമീകരണം വഴി പരമാവധി സാമൂഹ്യ നേട്ടങ്ങൾ കൈവരിക്കാൻ സഹായിക്കുന്ന പ്രക്രിയയാണ് ആസൂത്രണം. നിറവേറ്റപ്പെടേണ്ട ആവശ്യങ്ങൾ എന്തൊക്കെയെന്ന് കണ്ടെത്തിയതു ജനങ്ങൾ നേരിട്ടായിരുന്നു. ഗ്രാമസഭകളേയും വാർഡ് കൺവെൻഷനുകളേയുമാണ് ഇതിനായി പ്രയോജനപ്പെടുത്തിയത്. എല്ലാ ആവശ്യങ്ങളും ജനങ്ങൾ ഉന്നയിക്കുന്ന അതേ രീതിയിൽ ഒറ്റയടിക്ക് നടപ്പിലാക്കുക പ്രയാസമാണല്ലോ. അതിനാൽ വിശദാംശങ്ങൾ ശേഖരിക്കുകയും സൂക്ഷ്മ പരിശോധന നടത്തുകയും വേണം. ഓരോ വികസന മേഖലയേയും സംബന്ധിച്ച് അവയിലെ ആവശ്യങ്ങൾ വിലയിരുത്തി തയ്യാറാക്കിയ വികസന റിപ്പോർട്ടുകളും അതിനെ ആസ്പദമാക്കി നടത്തിയ വികസന സെമിനാറുകളും ആവശ്യങ്ങളെ കൂടുതൽ മൂർത്തമാക്കാനും നടപ്പാക്കലിന്റെ ദിശ നിർണ്ണയിക്കാനും സഹായിച്ചു. ഏതൊരാവശ്യവും പദ്ധതിയുടെ ഉള്ളടക്കമായി മാറണമെങ്കിൽ അത് നടപ്പാക്കാൻ കഴി

യാവുന്ന രൂപത്തിലായി മാറ്റണം. അഥവാ അതൊരു പ്രോജക്ടായി തീരണം. അങ്ങിനെ മൂന്നാം ഘട്ടം കഴിയുമ്പോഴേക്കും ഓരോ പ്രാദേശിക ഭരണപ്രദേശത്തും അവിടെ നടപ്പാക്കേണ്ടുന്ന ഒരു കൂട്ട പ്രോജക്ടുകൾ ഉണ്ടായിരുന്നു. ഇതോടൊപ്പം പദ്ധതി വിഹിതമായി മുൻകാലങ്ങളേക്കാൾ കൂടുതൽ തുക നല്കാനും പ്രാദേശിക വിഭവ സമാഹരണ സാദ്ധ്യതകൾ വർദ്ധിപ്പിക്കാനും കഴിഞ്ഞു. ഏതൊക്കെ പ്രോജക്ടുകൾ നടപ്പാക്കണം എന്നതും പ്രധാനമാണ്. അവ തെരഞ്ഞെടുക്കണമെങ്കിൽ ചില മുൻഗണനാക്രമം വേണം. ഇതാകട്ടെ, വികസനത്തെ സംബന്ധിച്ച ഒരു പൊതുകാഴ്ചപ്പാടിന്റെ അടിസ്ഥാനത്തിൽ രൂപപ്പെട്ടുവരേണ്ടതാണ്. കേരളത്തിലെ പൊതു സാമ്പത്തിക പ്രതിസന്ധി പരിഹരിക്കുന്നതിലേക്ക് ഒരു പ്രാദേശിക ഭരണ സമിതി അതിന്ന് ലഭ്യമായ വിഭവത്തെ മുൻഗണനാക്രമത്തിൽ വിനിയോഗിക്കാനായി എടുക്കുന്ന നിലാപാടാണ് അതിന്റെ വികസന തന്ത്രം. വികസന തന്ത്രത്തെ അടിസ്ഥാനമാക്കി വിഭവം സമാഹരിക്കുന്നതിന്നും, മുൻഗണനാക്രമത്തിൽ ക്രമീകരിച്ച് വിഭവവിനിയോഗം നടത്തുന്നതിനും ഉള്ള ചിട്ടപ്പെടുത്തിയ രൂപമാണ് പദ്ധതി രേഖ. പദ്ധതി രേഖകൾ പരിശോധിച്ച് അനുമതി നൽകുന്ന പ്രക്രിയയും അനുമതി കിട്ടിയ പ്രവർത്തനങ്ങളുടെ നിർവ്വഹണവും നടന്നു കൊണ്ടിരിക്കുകയുമാണ്.

**ജനകീയാസൂത്രണത്തിന്റെ പാഠം.**

ജനകീയാസൂത്രണ പ്രസ്ഥാനം ഒട്ടേറെ പുതുമയാർന്ന പ്രവർത്തനങ്ങൾ കേരളത്തിന് സംഭാവന ചെയ്തിട്ടുണ്ട്.

*ഒന്ന്:* ആസൂത്രണ പ്രക്രിയ തന്നെ വികേന്ദ്രീകരിച്ചു. താഴെ പ്രാദേശിക സമിതികൾ എന്തൊക്കെ വികസന പ്രവർത്തനങ്ങൽ നിർവ്വഹിക്കും എന്നല്ല, മറിച്ച് എന്തൊക്കെ പ്രവർത്തനങ്ങൾ ഏറ്റെടുക്കണം എന്ന് തീരുമാനിക്കാനുള്ള അവകാശവും പണവും താഴെക്ക് നല്കുകയാണ് ചെയ്തത്. അതനുസരിച്ച് ആവശ്യങ്ങൾ കണ്ടെത്തുന്നതുമുതൽ പദ്ധതിരേഖ തയ്യാറാക്കി നടപ്പാക്കുന്നതുവരെയുള്ള ഓരോ സൂക്ഷ്മ കാര്യങ്ങളും തീരുമാനിച്ചത് പ്രാദേശികമായി ജനങ്ങളും അതാത് ഭരണ സമിതികളുമായിരുന്നു.

*രണ്ട്:* പ്രാദേശിക, വിഭവ സമാഹരണ സാധ്യതകൾ വൻതോതിൽ വർദ്ധിപ്പിച്ചു. പദ്ധതി നിർവ്വഹണത്തിന്നായി സംസ്ഥാന വിഹിതത്തിന്ന് പുറമെ പ്രാദേ

ശികമായി പണവും, വിഭവങ്ങളും മനുഷ്യാദ്ധ്വാനവും കണ്ടെത്താൻ ബോധ പൂർവ്വവമായ ശ്രമം നടന്നു. സംസ്ഥാന സർക്കാർ നല്കിയതിന്റെ ഇരട്ടി തുകയെങ്കിലും ഈ രീതിയിൽ കണ്ടെത്തിയിട്ടുണ്ട്.

*മൂന്ന്:* ഏത് വിഭാഗത്തിൽ പെട്ട ആൾക്കും വികസന പ്രവർത്തനങ്ങളിൽ ഇട പെടാനും അഭിപ്രായം പറയാനും നിർവ്വഹണത്തിൽ ഏർപ്പെടാനും അവസരം കിട്ടി.

*നാല്:* സാങ്കേതിക പ്രവർത്തനങ്ങളെ കൂടുതൽ കൂടുതൽ ജനകീയവൽക്ക രിച്ച് ജനങ്ങൾക്കിടയിൽ വികസനം സംബന്ധിച്ച വ്യക്തതയോടുകൂടിയ ചർച്ച കൾ സംഘടിപ്പിക്കപ്പെട്ടു.

*അഞ്ച്:* മൊത്തം പ്രക്രിയ തന്നെ" അനുഭവങ്ങളിലൂടെ പഠിക്കുക" എന്ന രീതി യിലാണ് നടപ്പാക്കിയത്.

*ആറ്:* ഒരു പ്രാദേശീക ഭരണസമിതിക്ക് എത്രമാത്രം അധികരം കൈമാറണം എന്നത് സംബന്ധിച്ച് പ്രാരംഭ പ്രവർത്തനങ്ങൾ ആരംഭിച്ചു.

**നേട്ട-കോട്ടങ്ങൾ**

ഒരു വർഷം മാത്രമായ ജനകീയാസൂത്രണ പ്രസ്ഥാനത്തിന്റെ പൂർണ്ണമായ നേട്ട കോട്ട വിലയിരുത്തലിന് സമയമായിട്ടില്ല. എങ്കിലും പ്രകട മായ ചില കാര്യങ്ങൾ സൂചിപ്പിക്കുകയാണ്.

നേട്ടങ്ങളുടെ കാര്യത്തിൽ എടുത്തുപറയേണ്ടത് എല്ലാ പ്രാദേശിക ഭരണസ മിതികൾക്കും കേന്ദ്ര-സംസ്ഥാന സർക്കാരുകളുടേത് പോലെ ഒരു പഞ്ചവ ത്സര പദ്ധതിരേഖ ഉണ്ടായിരിക്കുന്നു എന്നതാണ്. അടുത്ത അഞ്ച് വർഷങ്ങ ളിൽ എന്ത് നടപ്പാക്കണം എന്നതിനൊരു ചട്ടക്കൂട് ഉണ്ടായിരിക്കുന്നു.

പ്രാദേശിതലത്തിൽ ജനങ്ങൾ-ജനപ്രതിനിധികൾ- വിദഗ്ധർ, ഉദ്യോഗസ്ഥർ എന്നിവർ തമ്മിൽ ഒരു പുതിയ ബന്ധം ഉണ്ടായിരിക്കുന്നു.

ജനങ്ങളുടെ കാര്യപ്രാപ്തി വർദ്ധിപ്പിക്കുന്ന പ്രക്രിയക്കു ആക്കം കൂടിയിരിക്കു ന്നു. കൂട്ടായ്മയിലൂടെ പലതും നേടാൻ കഴിയുമെന്ന ആത്മവിശ്വാസം വർദ്ധി പ്പിക്കാൻ കഴിഞ്ഞിരിക്കുന്നു. അവരുടെ അവകാശബോധം വർദ്ധിച്ചിരിക്കുന്നു.

ഗുണഭോക്താകളുടെ തെരഞ്ഞടുപ്പ് നിർമ്മാണപ്രവർത്തനങ്ങളുടെ നിർവ്വ

ഹണം, ധനവിയോഗം, തുടങ്ങിയ രംഗങ്ങളിൽ നീതി ഉറപ്പാക്കുന്നതിന് സഹായകമായ നിയമനടപടികൾ ഉണ്ടായതോടെ ഒരു പ്രസ്ഥാനത്തിന്റെ ഭാഗമായി ഉണ്ടായ മുന്നേറ്റത്തേയും ആവേശത്തേയും സ്ഥായിയായി നിലനിർത്താൻ കഴിഞ്ഞിരുന്നു. മിക്ക ചട്ടങ്ങളും ലളിതവൽക്കരിച്ചിരിക്കുന്നു.

ജനകീയാസൂത്രണ പ്രക്രിയ പ്രാഥമിക മേഖലയിലെ ഉൽപ്പാദനവർദ്ധനവിന് വലിയആക്കം കൂട്ടിയിരിക്കുകയാണ് പച്ചക്കറി, നെൽകൃഷി, ഇട-വിളകൾ എന്നിവയുടെയെല്ലാം ഉൽപ്പാദനം വർദ്ധിച്ചിരിക്കുന്നു. ഭവനനിർമ്മാണം, കുടിവെള്ളം  പട്ടികജാതി-വർഗ്ഗവികസനം എന്നിരംഗങ്ങളിലും ഗണ്യമായ മാറ്റങ്ങൾ ഉണ്ടാകും ജനകീയാസൂത്രണത്തിലെ പദ്ധതി രൂപീകരണവേളയിലും നിർവഹണത്തിലും ചിലപരിമിതികൾ ഉണ്ടായിട്ടുണ്ട്. ഇത്രയും വലിയ ഒരുപ്രസ്ഥാനത്തിന്റെ ആരംഭത്തിൽ ഉണ്ടാകാവുന്നകാര്യങ്ങൾ എന്ന നിലയിൽ അവ നിസ്സാരങ്ങളാണെങ്കിലും അവയിൽ മുളയിലേനുള്ളികളയേണ്ട ചില പ്രവണതകളും ഉണ്ട്. ഇവ കൂടുതലും നിർവഹണവുമായി ബന്ധപ്പെട്ടതാണ്.

പദ്ധതി രൂപീകരണ പ്രക്രിയയിലെ പ്രധാന പരിമിതി കുറ്റമറ്റ പ്രോജക്ടുകൾ തയ്യാറാക്കുന്നതിനായിരുന്നു. അനുഭവക്കുറവ്, വിദഗ്ധരുടെ പങ്കാളിത്തക്കുറവ്, വിഭവ സമാഹരണം സംബന്ധിച്ച അവ്യക്തത, സ്ത്രീപങ്കാളിത്തക്കുറവ്, പട്ടികജാതി -പട്ടികവർഗ്ഗ വിഭാഗത്തിൽ പെട്ടവരുടെ പങ്കാളിത്തകുറവ് എന്നിവ അതാത് മേഖലകളിൽ ഫലപ്രദമായ പ്രെജക്ടുകൾ രൂപപ്പെടുത്തുന്നതിന് പ്രയാസങ്ങളുണ്ടാക്കി. പ്രോജക്ടുകളും പദ്ധതി രേഖകളും തയ്യാറാക്കുന്നതിനായി കൂടുതൽ വിദഗ്ദരെയും ഉദ്യോഗസ്ഥരെയും പങ്കാളികളാക്കുന്നതിന് വളരെ വിപുലമായ പരിശീലന പരിപാടികൾ ഈ കൊല്ലം നടപ്പാക്കിവരികയാണ്. കഴിഞ്ഞ വർഷത്തെ പോരായ്മകൾ പരിഹരിക്കുന്നതിന് ഈ പരിശീലന പരിപാടി ഏറെ സഹായകമാകും.

നിർവ്വഹണത്തിലെ പോരായ്മകളാണ് വളരെ പ്രധാനപ്പെട്ടത്. നാം ആഗ്രഹിക്കാത്ത പല ദുഷ്പ്രവണതകളും നിർവ്വഹണരംഗത്ത് നിലനിൽക്കുന്നുണ്ട്. ഏറ്റവും മോശപ്പെട്ടത് "ജനകീയ നിർവ്വഹണ കമ്മറ്റികൾ"വഴി പ്രവർത്തനങ്ങളുടെ നടത്തിപ്പ് കോൺട്രാക്ടർമാരിൽ തന്നെ വന്നുപെടുന്നു എന്നതാണ്. ജനകീയ കമ്മറ്റികൾ, ഗുണഭോക്തൃ സമിതികൾ എന്നിവ വഴി പ്രവർത്തനങ്ങൾക്ക് പ്രാദേശിക നിരക്കിൽ എസ്റ്റിമേറ്റ് എടുത്തതിനുശേഷം കരാർ കൊടുക്കലും കമ്മറ്റി കൺവീനർ എന്ന നിലയിൽ കരാറുകാരൻ തന്നെ

പണി ഏറ്റെടുക്കുന്നതും ജനകീയാസൂത്രണപ്രസ്ഥാനത്തിന്റെ അന്തഃസത്ത തന്നെ ചോർത്തിക്കളയും. ഇതുപോലെ പ്രോജക്ടിൽ നിർദ്ദേശിച്ച മുഴുവൻ കാര്യങ്ങളും ചെയ്യാതിരിക്കൽ, നടപടിക്രമങ്ങൾ പാലിക്കാതിരിക്കൽ, ഗ്രാമസഭ നിർദ്ദേശങ്ങൾക്ക് വിരുദ്ധമായി ഗുണഭോക്താക്കളെ നിശ്ചയിക്കൽ, സാധനങ്ങൾ വാങ്ങിക്കുന്നതിൽ ക്രമക്കേട് കാണിക്കൽ, പ്രോജക്ടുകൾ ഭേദഗതി ചെയ്യുന്നതിൽ വേണ്ടത്ര നടപടിക്രമങ്ങൾ പാലിക്കാതിരിക്കൽ എന്നിങ്ങനെയുള്ള പ്രശ്നങ്ങൾ ചിലയിടങ്ങളിൽ നിന്നൊക്കെ കേട്ടുതുടങ്ങിയിട്ടുണ്ട്.

ജനകീയാസൂത്രണത്തിന്റെ ഒരുവർഷത്തെ പ്രവർത്തനങ്ങൾ പ്രതീക്ഷാ നിർഭരമായിരുന്നു. സ്വാതന്ത്ര്യ സമരകാലത്തും, തുടർന്നും കേരളത്തിൽ നടപ്പാക്കപ്പെട്ട് ഭൂരപിഷ്ക്കരണമടക്കമുള്ളപുരോഗമന രാഷ്ട്രീയ-സാമ്പത്തിക പ്രവർത്തനങ്ങളുടെ വളർച്ചയും തുടർച്ചയുമായി ജനകീയാസൂത്രണത്തെ കാണേണ്ടതുണ്ട്. ഈ പരീക്ഷണം വിജയിക്കേണ്ടതുമാണ്. അതിന്ന് വേണ്ട അന്തരീക്ഷം കേരളത്തിൽ ശക്തിപ്പെടണം. എന്നാൽ ഈ പ്രസ്ഥാനത്തെ നിരുത്സാഹപ്പെടുത്തുന്ന പ്രവർത്തനങ്ങളും ഉണ്ടാകുന്നുണ്ട്.

അധികാര വികേന്ദ്രീകരണത്തിന്ന് വേണ്ടത്ര രാഷട്രീയ ഇച്ഛാശക്തി കേരളത്തിലെ രാഷ്ട്രീയ പാർട്ടികൾ കാണിച്ചിട്ടില്ല. അധികാരവികേന്ദ്രീകരണ പ്രവർത്തനങ്ങൾ നടക്കാതിരുന്ന കാലത്ത് അത് നടപ്പാക്കണം എന്ന് വാദിച്ചിരുന്ന മാദ്ധ്യമങ്ങളും സംഘടനകളും ജനകീയാസൂത്രണത്തോട് പുറം തിരിഞ്ഞുനിൽക്കുന്നതാണ് നാം കണ്ടത്. നിസ്സാരമായ തെറ്റുകളെ പർവ്വതീകരിച്ച് പ്രസ്ഥാനത്തെ താറടിച്ചുകാണിക്കാനും വിലകുറഞ്ഞ രാഷ്ട്രീയ പ്രചരണത്തിനായി അവ ഉപയോഗിക്കാനും പല പത്രങ്ങളും ശ്രമിക്കുകയുണ്ടായി. അതേസമയം ഏറ്റവും നന്നായി ജനകീയാസൂത്രണ പ്രവർത്തനങ്ങൾ നടത്തികൊണ്ടിരിക്കുന്ന പഞ്ചായത്തിലെ ഭരണാധികാരികൾ പോലും അവരുടെ അനുഭവത്തെ മുൻനിർത്തി കാര്യങ്ങൾ ജനസമക്ഷം വിശദീകരിക്കുന്നില്ല. ഒന്നരവർഷമായിട്ടും തങ്ങൾ തീരുമാനിച്ച് നടപ്പാക്കിക്കൊണ്ടിരിക്കുന്ന ഒരു വലിയ പ്രവർത്തനത്തിന്റെ നേട്ട-കോട്ടങ്ങളുടെ ഉത്തരവാദിത്വം ഏറ്റെടുക്കാനും പ്രതികരിക്കാനും പ്രാദേശിക ഭരണസമികൾതന്നെ തയ്യാറാവേണ്ടതാണ്.

സർവ്വീസ് സംഘടനകൾ വർഷങ്ങളായി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന അഴിമതി രഹിതവും സംശുദ്ധവുമായ ഭരണ സംവിധാനം ശക്തിപ്പെ

ടുത്താനുള്ള ഏറ്റവും നല്ല അവസരമാണ് ഇപ്പോൾ കേരളത്തിലുള്ളത്. എന്നാൽ സർവ്വീസ് സംഘടനകൾ അവ പ്രവർത്തിക്കുന്ന മേഖലയിൽ വികേന്ദ്രീകരണത്തിനുള്ള സാധ്യതകൾ മനസ്സിലാക്കി ബോധപൂർവ്വം ഇടപെടാൻ വേണ്ടത്ര ശ്രമിക്കുന്നില്ല.

സർക്കാരിന്റെ ഭാഗത്ത് നിന്ന് എല്ലാകാര്യങ്ങളും വേണ്ടത്ര വേഗതയിൽ സമയബന്ധിതമായി നടപ്പാക്കാൻ കഴിഞ്ഞിട്ടില്ല. നടപ്പ് ഔദ്യോഗികചട്ടക്കൂടിനേക്കാൾ വേഗത്തിൽ കാര്യങ്ങൽ നീങ്ങുന്നുണ്ടെങ്കിലും ജനകീയാസൂത്രണപ്രസ്ഥാനത്തിന്റെ വേഗതയിൽ അതിനുവേണ്ടി ഔദ്യോഗികനടപടികൾ ഉണ്ടാകുന്നില്ല എന്നത്. അതാതവസരങ്ങളിൽ തീരുമാനമെടുക്കാൻ സംഘടനകൾക്കും പ്രാദേശിക ഭരണസമിതികൾക്കും പ്രയാസമുണ്ടാക്കുന്നുണ്ട്.

നിലവിലുള്ള അരക്ഷിതാവസ്ഥ അവസാനിപ്പിക്കാനും വ്യക്തികളെ ചുറ്റിപ്പറ്റി വികസനം നടക്കുന്ന സ്ഥിതി ഒഴിവാക്കാനും പങ്കാളിത്ത ഭരണ രീതി ശക്തിപ്പെടുത്താനും ഇന്ന് സാധ്യത വർദ്ധിച്ചിരിക്കയാണ്. അധികാരവികേന്ദ്രികരണത്തെ പ്രോത്സാഹിപ്പിക്കുന്നതിന് വേണ്ടി നിയമ നടപടികളും നയപരമായ തീരുമാനങ്ങളും വേഗത്തിൽ കൈക്കൊണ്ട് ഈ പ്രക്രിയയെ എല്ലാ തലത്തിലും സഹായിക്കേണ്ട നിയമസഭാംഗങ്ങൾ തങ്ങൽ തന്നെ നേരിട്ട് വികസന പ്രവർത്തനങ്ങൾ ഏറ്റെടുത്ത് നടത്തണം എന്ന് ശാഠ്യം പിടിക്കുന്ന സ്ഥിതിയും കേരളത്തിലുണ്ടായി.യുവജന വിദ്യാർത്ഥി മഹിളാ സംഘടനകളെ സംബനധിച്ചിടത്തോളം ഏറ്റവും അനുകൂല സാഹചര്യമാണ് ഇന്നത്തേത്. പദ്ധതികളുടെ രൂപീകരണത്തിലും നിർവ്വഹണത്തിലും അവർ കൂടുതലായിപങ്കാളികളാകുന്നത് വഴി തന്നെ അഴിമതിക്കുള്ള സാധ്യത വളരെയേറെ കുറക്കാൻ കഴിയും.

### പുതിയ പ്രവർത്തനങ്ങൾ

ഈ സാഹചര്യത്തിലും അധികാര വികേന്ദ്രീകരണത്തിന് വേണ്ടിയുള്ള കേരള സർക്കാരിന്റെ നടപടികൾ ശക്തമായി മുന്നോട്ടുപോകുന്നു എന്നത് ആശ്വാസകരമാണ്. പ്രസിദ്ധ ധനശാസ്ത്രജ്ഞനായിരുന്ന ഡോ. എസ്. ബി.സെന്നിന്റെ നേതൃത്വത്തിൽ രൂപീകരിച്ചിരുന്ന അധികാരവികേന്ദ്രീകരണത്തിനായുള്ള കമ്മിറ്റി (സെൻ കമ്മറ്റി) അതിന്റെ റിപ്പോർട്ട് സർക്കാരിന് സമർപ്പിച്ചിരിക്കയാണ്. സംസ്ഥാന ധനകാര്യകമ്മീഷനും അതിന്റെ റിപ്പോർട്ട്

ഇതിനകം തന്നെ സർക്കാരിന് സമർപ്പിച്ചിട്ടുണ്ട്. ഈ റിപ്പോർട്ടുകളിലെ നിർദ്ദേശങ്ങളെല്ലാം വിപുലമായി ചർച്ചചെയ്യപ്പെട്ടിട്ടില്ലെങ്കിലും അവയുടെ വിശദാംശങ്ങൾ പല വേദികളിലും മാധ്യമങ്ങളിലുമായി വെളിവാക്കപ്പെട്ടിട്ടുണ്ട്.

**സെൻ കമ്മറ്റി നിർദ്ദേശങ്ങൾ**

സെൻ കമ്മിറ്റി റിപ്പോർട്ടിന് പ്രസിദ്ധീകരണങ്ങളിൽ വന്നതനുസരിച്ച് നാല് ഭാഗങ്ങളാണ് ഉള്ളത്. അധികാര വികേന്ദ്രീകരണത്തിനുള്ള പുതിയ നിർദ്ദേശങ്ങൾ, അവക്കനുസൃതമായി കേരളപഞ്ചായത്ത്- മുനിസിപ്പൽ നിയമങ്ങൾക്കുള്ള ഭേദഗതികൾ, മറ്റ് വകുപ്പുകളുമായി ബന്ധപ്പെട്ട നിയമങ്ങൾക്കുള്ള ഭേദഗതികൾ, ജീവനക്കാരുടെ പുനർ വിന്യാസം സംബന്ധിച്ച നിർദ്ദേശങ്ങൾ എന്നിവയാണ് അവ.

ഗ്രാമസഭകൾക്ക് നല്കിയിരിക്കുന്ന വിപുലമായ അധികാരമാണ് എടുത്തുപറയേണ്ടത്. ആസൂത്രണം, നിർവ്വഹണം, മോണിറ്ററിങ്ങ് എന്നീ പ്രക്രിയയിലെല്ലാം സുതാര്യത ഉറപ്പാക്കുന്ന വിധത്തിലും സാമൂഹ്യ ഓഡിറ്റിങ്ങിന് കൂടുതൽ അവസരം ഉണ്ടാകത്തക്ക വിധത്തിലും ഗ്രാമസഭകൾക്ക് അധികാരം നല്കിയിരിക്കുന്നു. ഗ്രാമസഭ അധികാരങ്ങൾ സംബന്ധിച്ച പ്രധാന നിർദ്ദേശങ്ങൾ താഴെ പറയുന്നവയാണ്.

- ഗുണഭോക്താക്കളെ തെരഞ്ഞെടുക്കൽ
- പെൻഷൻ, സബ്സിഡി, റേഷൻ എന്നിവക്ക് അർഹരായവരെ കണ്ടെത്തൽ
- തെരുവ് വിളക്ക്, കുടിവെള്ളടാപ്പ്, പൊതുകിണർ, പൊതുകക്കൂസ്, ചെറുകിട ജലസേചന സംവിധാനം എന്നിവയൊക്കെ എവിടെ സ്ഥാപിക്കണമെന്ന് തീരുമാനിക്കൽ
- വാർഡ് വികസനത്തിനായുള്ള ആക്ഷൻ പ്ലാൻ തയ്യാറാക്കൽ, എസ്റ്റിമേറ്റ് എടുക്കൽ, ഉദ്യോഗസ്ഥ സേവനം കിട്ടുമെന്ന് ഉറപ്പാക്കൽ
- അയൽകൂട്ടം സംഘടിപ്പിക്കൽ
- ഓരോ വാർഡിലും നടപ്പാക്കാനായി പഞ്ചായത്ത് ഭരണസമിതി തെരഞ്ഞെടുത്ത പ്രവർത്തനങ്ങളുടെ മാനദണ്ഡം എന്തായിരുന്നുവെന്ന് ജനങ്ങളെ അറിയിക്കൽ

- ചില പ്രോജക്ടുകൾ നടപ്പാക്കാതിരിക്കുന്നതിന്റെ കാരണങ്ങൾ ബോദ്ധ്യപ്പെടുത്തൽ
- വിവരശേഖരണം, വിവരവിനിമയം എന്നിവ നടത്തൽ.

വോട്ടർമാരുടെ 10% പേരെങ്കിലും മിനിമം പങ്കെടുക്കുന്ന രീതിയിൽ വർഷത്തിൽ നാല് തവണയെങ്കിലും ഗ്രാമസഭകൾ ചേരണമെന്ന് കമ്മിറ്റി നിർദ്ദേശിക്കുന്നു. തുടർച്ചയായി രണ്ട് തവണ ഗ്രാമസഭകൾ വിളിച്ചുചേർക്കാതിരുന്നാൽ ബന്ധപ്പെട്ട വാർഡ് മെമ്പറുടെ അംഗത്വം നഷ്ടപ്പെടണമെന്നും വ്യവസ്ഥ ചെയ്തിട്ടുണ്ട്.

സ്വതന്ത്രവും നീതിപൂർവ്വവും നിർഭയവുമായ പ്രവർത്തനങ്ങൾകൊണ്ട് ജനാധിപത്യ പ്രക്രിയ സാർത്ഥകമാക്കാൻ സഹായിക്കും വിധം സംസ്ഥാന തെരഞ്ഞെടുപ്പ് കമ്മീഷന് കൂടുതൽ അധികാരങ്ങൾ വിഭാവനം ചെയ്യുന്നു. രാഷ്ട്രീയ കൂറുമാറ്റം, സ്ഥാനാർത്ഥികളുടെ ക്രിമിനൽ ബന്ധം എന്നിവക്കെതിരെ കർശനമായ നിയമനടപടികൾ ഉണ്ടാകും.

പ്രാദേശികഭരണസമിതികളുടെ പ്രസിഡന്റുമാർക്കും അംഗങ്ങൾക്കും കൂടുതൽ അധികാരം വിഭാവനം ചെയ്യുന്നുണ്ട്. പ്രസിഡണ്ടിന് പഞ്ചായത്തിലേക്ക് കൈമാറിയ ഉദ്യോഗസ്ഥരുടെ യോഗം വിളിക്കാൻ, ഫയൽ വിളിച്ച് പരിശോധിക്കാൻ, ചെറിയ ശിക്ഷാനടപടി കൈക്കൊള്ളാൻ എന്നതിനൊക്കെ അധികാരങ്ങളുണ്ട്.

ഗ്രാമ-ബ്ലോക്ക് ജില്ലാ തലങ്ങളിൽ സ്റ്റാൻഡിങ്ങ് കമ്മറ്റികളുടെ എണ്ണം യഥാക്രമം 3,4,5 ആക്കാൻ കമ്മിറ്റി ശുപാർശ ചെയ്യുന്നുണ്ട്. ജില്ലാപഞ്ചായത്തുകളിൽ കണക്കുകൾ സംബന്ധിച്ച് കൂടുതൽ സുതാര്യത ഉറപ്പാക്കുന്നതിനായി പ്രതിപക്ഷ നേതാവ് ചെയർമാനായി പബ്ലിക്ക് എക്കൗണ്ട് & വിജിലൻസ് കമ്മറ്റി രൂപീകരിക്കാൻ കമ്മറ്റി നിർദ്ദേശിച്ചതായി അറിയുന്നു. ഗ്രാമ-ബ്ലോക്ക്-ജില്ലാ പഞ്ചായത്തുകളിൽ ഒരേതരം പ്രവർത്തനങ്ങൾ ആവർത്തിക്കാതിരിക്കാനും നിർദ്ദേശങ്ങളുണ്ട്. വിവിധ തലങ്ങളിൽ ഏതൊക്കെ പരിപാടികൾ എന്നത് സംബന്ധിച്ച വിശദാംശങ്ങൾ പ്രത്യേകം നല്കിയിട്ടുണ്ട്. ഉദാ: വിദ്യാഭ്യാസരംഗത്ത് ഐ.ടി.ഐകളുടെ നിയന്ത്രണം ബ്ലോക്ക് പഞ്ചായത്തിനും, ഡയറ്റുകളുടേയും ഹയർസെക്കണ്ടറി സ്ഥാപനങ്ങളുടേയും നിയന്ത്രണം ജില്ലാ പഞ്ചയത്തിനും നല്കണമെന്ന് പറയുന്നു. ചെറുകിട വ്യവസായത്തിൽ

ബ്ലോക്കിനും, ജില്ലാപഞ്ചായത്തിലും നിയന്ത്രണം വേണമെന്ന് നിർദ്ദേശിച്ചിരിക്കുന്നു. ഓരോതലത്തിലും ഏതൊക്കെ പ്രവർത്തനങ്ങൾ നിറവേറ്റാൻ കഴിയുമോ അതിനനുസരിച്ച് അധികാരങ്ങൾ താഴേക്ക് അവയ്ക്ക് നല്കണമെന്ന ആവശ്യത്തിന് കൂടുതൽ അംഗീകാരം കമ്മറ്റി റിപ്പോർട്ട് നടപ്പിലാക്കുന്നതോടെ ലഭിക്കുമെന്ന് ഉറപ്പാണ്.

റോഡുകളുടെ നിർമ്മാണത്തിനും പരിരക്ഷക്കും ഉള്ള അധികാരം ത്രിതലങ്ങളിലും നൽകുന്നുണ്ട്. ഗ്രാമപഞ്ചായത്തുകളിൽ സ്ഥലീയാസൂത്രണത്തിന്ന് സഹായകമാകും വിധം റോഡിന്റെ ഒരു 'മാസ്റ്റർ പ്ലാൻ' തന്നെ ഉണ്ടാക്കണമെന്ന് നിബന്ധനയുണ്ട്. റോഡും മറ്റ് അടിസ്ഥാന സൗകര്യങ്ങളുടെ വികസനവും സംബന്ധിച്ച് 15 വർഷത്തേക്കുള്ള ഒരു പരിപ്രേക്ഷ്യ പദ്ധതി തയ്യാറാക്കാനും ശുപാർശയുണ്ട്. ആസൂത്രണ പ്രക്രിയ തന്നെ വികേന്ദ്രീകരിച്ചുകൊണ്ടുള്ള ഇന്നത്തെ ജനകീയാസൂത്രണത്തിന്ന് കൂടുതൽ പ്രാധാന്യം നല്കാനും വിപുലപ്പെടുത്താനും ജനാധിപത്യത്തെ കൂടുതൽ സാർത്ഥകമാക്കാനും ശ്രമിക്കുകയാണ്.

കുടിവെള്ളം പോലുള്ള ആവശ്യസംവിധാനങ്ങൾ നടപ്പാക്കുന്നത് സംബന്ധിച്ച് ഒരു തരം സർവ്വീസ് ഏരിയ സമീപനമാണ് കൈക്കൊള്ളുന്നത്. ഒരു കുടിവെള്ള പദ്ധതിയുടെ ഗുണം ലഭിക്കുന്നത് ഏത് പ്രദേശത്താണോ അതിന്നനുസരിച്ച് പദ്ധതിയെ നിയന്ത്രിക്കുന്ന ഭരണതലം മാറിക്കൊണ്ടിരിക്കും. ഉദാ: പദ്ധതി പ്രദേശം ഒന്നോ രണ്ടോ വാർഡുകൾ മാത്രമാണെങ്കിൽ ഗ്രാമപഞ്ചായത്തിന്റെ മേൽനോട്ടത്തിലായിരിക്കും നടപ്പാക്കുക. രണ്ടോ മൂന്നോ പഞ്ചായത്തുകളിലാണെങ്കിൽ ബ്ലോക്ക് പഞ്ചായത്തിന്റെ കീഴിലായിരിക്കും പ്രവർത്തനങ്ങൾ നടക്കുന്നത്. വൈദ്യുതി ബോർഡ് ജീവനക്കാർ തെരുവുവിളക്കുകൾ കത്തിക്കുന്നുണ്ടോ, അറ്റകുറ്റ പണികൾ നടത്തുന്നുണ്ടോ എന്നൊക്കെ പരിശോധിക്കാനും, പ്രവർത്തനങ്ങൾ നടക്കുന്നുണ്ടെന്ന് ഉറപ്പുവരുത്താനും പ്രാദേശിക ഭരണ സമിതികൾക്ക് അധികാരമുണ്ടാകും.

കൂടുതൽ വിഭവസമാഹരണ സാദ്ധ്യതകൾ, ഭൂമി കൈമാറ്റ നിയന്ത്രണങ്ങൾ, എഞ്ചിനീയറിങ്ങ് സേവനം ലഭ്യമാക്കൽ, സീനിയർ ഉദ്യോഗസ്ഥരെ പഞ്ചായത്ത് സെക്രട്ടറിയായി നിയമിക്കൽ എന്നിങ്ങനെയുള്ള ശുപാർശകളും ഉണ്ട്.

പ്രവർത്തനങ്ങളുടെ സുതാര്യത ഉറപ്പാക്കുന്നതിനായി വിപുലമായ ഓഡിറ്റിങ്ങ് സംവിധാനങ്ങൾ ഉണ്ടാക്കുന്നുണ്ട്. ഇന്നത്തെ ലോക്കൽ ഫണ്ട് ഓഡിറ്റിങ്ങിന്റെ പരിമിതമായ സംവിധാനങ്ങൾക്ക് പകരം സ്വതന്ത്രമായ ഒരു "ഓഡിറ്റ് കമ്മീഷൻ" തന്നെ ഉണ്ടാകണമെന്ന് ശുപാർശയുണ്ട്. പെർഫോർമൻസ് ഓഡിറ്റിങ്ങിനുള്ള വിപുലമായ സംവിധാനം വേറെയും ഏർപ്പെടുത്തുന്നു.

നിർവ്വഹണത്തിലെ പരാതി കേൾക്കാനും നടപടി എടുക്കാനും അധികാരമുള്ള രണ്ട് സ്വതന്ത്ര ഏജൻസികളെ വിഭാവനം ചെയ്യുന്നുണ്ട്. –ഒരു അപ്പലറ്റ് ട്രിബൂണലും , 'ഓംബുട്സ് മേൻ' സംവിധാനവും. ജനങ്ങളിൽ നിന്നുള്ള പരാതികൾ സമയബന്ധിതമായി പരിഹരിക്കാനുദ്ദേശിച്ചു കൊണ്ടുള്ളതാണ് — ജില്ലാതലത്തിൽ ഉണ്ടാക്കുന്ന 'അപ്പലറ്റ് ട്രിബ്യൂണൽ' ജില്ലാ ജഡ്ജിയുടെ അധികാരമുള്ള ഒരാളെയാണ് ഇതിന്റെ അദ്ധ്യക്ഷനായി നിർദ്ദേശിക്കുന്നത്. പ്രാദേശിക ഭരണസമിതികളുടെ പ്രവർത്തനങ്ങൾ വിലയിരുത്തൽ, വേണ്ട മാറ്റങ്ങൾ നിർദ്ദേശങ്ങൾ, സ്വകാര്യ പരാതികളിന്മേൽ അന്വേഷണം നടത്തൽ, എന്നിവയൊക്കെ നിർവ്വഹിക്കത്തക്ക വിധമാണ് സംസ്ഥാന തലത്തിൽ പ്രവർത്തിക്കുന്ന 'ഓം ബുട്സ് മാൻ' സംവിധാനം വിഭാവനം ചെയ്യുന്നത്. ഹൈക്കോടതി ജഡ്ജിയുടെ തലത്തിലുള്ള ആളുടെ നിയന്ത്രണത്തിൽ മറ്റ് ആറ് പേർ കൂടി ഇതിൽ അംഗങ്ങളായിരിക്കും. ജില്ലാ ജഡ്ജിയുടെ തലത്തിൽ രണ്ട് പേർ, വകുപ്പ് സെക്രട്ടറിതലത്തിൽ രണ്ടുപേർ, പ്രതിപക്ഷത്തിന്റെ കൂടി സമ്മതത്തോടെ സർക്കാർ നിർദ്ദേശിക്കുന്ന രണ്ട് സാമൂഹ്യപ്രവർത്തകർ.

പരിസര മലിനീകരണത്തിന്നെതിരെ നടപടികൾ, ശാസ്ത്രീയമായ മാലിന്യ നിർമ്മാർജ്ജനനടപടികൾ അറവ് ശാല ശുചീകരണം, വ്യവസായ ലൈസൻസ് നല്കാനുള്ള ഏകജാലക സംവിധാനം, കെട്ടിട നിയമങ്ങൾ എല്ലായിടത്തും ഒരേ പോലെ ബാധകമാക്കൽ എന്നീ ശുപാർശകളും കമ്മിറ്റി മുന്നോട്ടു വെക്കുന്നുണ്ട്. പുതിയൊരു തൊഴിൽ സംസ്ക്കാരം വിഭാവനം ചെയ്തുകൊണ്ടുള്ള നിർദ്ദേശങ്ങളും റിപ്പോർട്ടിൽ അടങ്ങിയിട്ടുണ്ടെന്നറിയുന്നു. ഈ നിർദ്ദേശങ്ങൾ എത്രയും വേഗം നടപ്പാക്കാനുള്ള ജനകീയ സമ്മർദ്ദം കേരളത്തിൽ ഉണ്ടാകണം.

**സംസ്ഥാന ധനകാര്യ കമ്മീഷൻ**

73, 74 ഭരണഘടനാ ഭേദഗതികളുടെ ഭാഗമായി രൂപീകരിച്ച കേരള

ധനകാര്യ കമ്മീഷൻ അതിന്റെ റിപ്പോർട്ട് ഇതിനകം തന്നെ സർക്കാരിന്ന് സമർപ്പിച്ചിട്ടുണ്ട്. പ്രാദേശിക ഭരണസ്ഥാപനങ്ങളുടെ സാമ്പത്തിക സ്ഥിതി ചരിത്രപരമായി തന്നെ പരിശോധിച്ച് പരാതികൾക്ക് പരിഹാരം നിർദ്ദേശിക്കുകയും ചെയ്യുന്നുണ്ട്. പഞ്ചായത്തുകൾ സ്വന്തമായി ചുമത്തി ഈടാക്കുന്ന നികുതികളുടെ കാര്യത്തിൽ വലിയ തോതിൽ പ്രാദേശിക അന്തരം നിലനിൽക്കുന്നുണ്ടെന്നും പലപ്പോഴും ആത്മനിഷ്ഠാഘടകങ്ങൾ നികുതി പിരിവിനെ സ്വാധീനിക്കുന്നതിനാൽ സാധ്യതയുള്ളതിന്റെ ചെറിയൊരു ശതമാനം വിഭവസമാഹരണം മാത്രമേ പ്രാദേശിക ഭരണസമിതികൾ ചെയ്യുന്നുള്ളു എന്നും കമ്മീഷൻ ചൂണ്ടിക്കാട്ടുന്നു. അതിനാൽ, നിലവിലുള്ള വിഭവസമാഹരണ സ്രോതസ്സുകൾശാസ്ത്രീയമായി പുനഃസംവിധാനം ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങളും പുതുതായി നികുതി ചുമത്താവുന്ന മേഖലകളും കമ്മീഷൻ നിർദ്ദേശിക്കുന്നുണ്ട്.

പത്താം കേന്ദ്ര ധനകാര്യ കമ്മീഷൻ കേന്ദ്ര സർക്കാരിന്റെ വരുമാനത്തിന്റെനിശ്ചിത ശതമാനം താഴെ പ്രാദേശിക ഭരണസ്ഥാപനങ്ങൾക്ക് ഓരോ വർഷവും നീക്കിവെക്കണമെന്ന് നിർദേശിച്ചിട്ടുണ്ട്.

സംസ്ഥാന ധനാകാര്യകമ്മീഷൻ നിർദ്ദേശങ്ങൾ കണക്കിലെടുത്തുകൊണ്ടാണ് 1998-99 വർഷത്തേക്കുള്ള സംസ്ഥാന ബഡ്ജറ്റ് തയ്യാറാക്കിയിരിക്കുന്നത്. പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്കുള്ള പദ്ധതി വിഹിതം 1997-98 ലെ 749 കോടികയിൽ നിന്ന് 1998, 99ൽ 950 കോടിയായി വർദ്ധിപ്പിച്ചിരിക്കുന്നു. ഇതിൽ 716 കോടി ക. പൊതുവിഭാഗത്തിലും 195 കോടി ക.പ്രത്യേക ഘടകപദ്ധതിക്കും 39 കോടി ഗിരിവർഗ്ഗ ഉപദ്ധതിക്കുമാണ്.(പട്ടിക കാണുക) കഴിഞ്ഞ വർഷത്തെ അപക്ഷിച്ച് 201 കോടി ക.യുടെ വർദ്ധന ഉണ്ടായിട്ടുണ്ട്. കഴിഞ്ഞ വർഷം മൊത്തം ജനസംഖ്യയും പട്ടികജാതി വർഗ്ഗ ജനസംഖ്യയും മാത്രം കണക്കിലെടുത്തുകൊണ്ടായിരുന്നു പദ്ധതി വിഹിതം പ്രാദേശിക ഭരണസ്ഥാപനങ്ങൾക്ക് വിഭജിച്ചത്. ഇക്കൊല്ലം താഴെ പറയുന്ന ഘടകങ്ങൾ ചേർന്നുകൊണ്ടുള്ള ഒരു പൊതുമാനദണ്ഡം തയ്യാറാക്കിയിരിക്കുകയാണ്.ഇതനുസരിച്ച് ഓരോ ഭരണ പ്രദേശത്തേയും (1) പട്ടികജാതി-വർഗ്ഗം ഒഴിച്ചുള്ള ജനസംഖ്യ (2) വനം ഒഴിച്ചുള്ള പ്രദേശം (3) നെൽകൃഷി സ്ഥലത്തിന്റെ വിസ്തൃതി(4) പഞ്ചായത്തിന്റെ തനത് വരുമാനം (5) പ്രാഥമിക മേഖലയിൽ ഏർപ്പെട്ടിരിക്കുന്ന തൊഴിലാളികൾ (6) കക്കൂസ്, വൈദ്യുതി എന്നിവ രണ്ടും

ഇല്ലാത്ത വീടുകളുടെ എണ്ണം എന്നിവ. വിവിധ പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്കു കിട്ടുന്ന തുക താഴെ കൊടുക്കുന്നു.

| ഭരണ സമിതി | പൊതു വിഭാഗം | പട്ടികജാതി | പട്ടികവർഗ്ഗം | ആകെ |
|---|---|---|---|---|
| ഗ്രാമ | 426.02 | 108.21 | 15.31 | 549.24 |
| ബ്ലോക്ക് | 91.29 | 26.07 | 7.66 | 135.02 |
| ജില്ലാ | 91.29 | 36.07 | 15.31 | 142.67 |
| മുനിസിപ്പാലിറ്റി / കോർപ്പറേഷൻ | 107.40 | 14.65 | 0.72 | 122.77 |
| ആകെ | 716.00 | 195.00 | 39.00 | 950.00 |

(സ്രോതസ്സ് ബജറ്റ് രേഖ; അനുബന്ധം-നാല് പേജ് 45)

നിയമങ്ങളും ചട്ടങ്ങളും ഭേദഗതി ചെയ്യുക, ധന ലഭ്യത- വിനിയോഗ സാദ്ധ്യതകൾ വർദ്ധിപ്പിക്കുക എന്നിവ പോലെ തന്നെ പ്രധാനമാണ് നിലവിലുള്ള സിവിൽ ഭരണ സംവിധാനം പരിഷ്ക്കരിക്കുക എന്നതും. ഇതിന്ന് വേണ്ട നിർദ്ദേശങ്ങൾ സമർപ്പിക്കാനായി ഒരു ഭരണപരിഷ്ക്കാര കമ്മീഷനെ നിയോഗിച്ചിട്ടുണ്ട്.കാലഹരണപ്പെട്ടതും അമിതമായി കേന്ദ്രീകരിക്കപ്പെട്ടതുമായ ഒരു സിവിൽ ഭരണരീതിയാണ് കേരളത്തിലുണ്ട്. മാറിമാറിവരുന്ന കൂട്ടുകക്ഷി മന്ത്രിസഭകൾ തലങ്ങും വിലങ്ങും ഉന്നതോദ്യോഗസ്ഥരെ നിയമിക്കുകയും പല തസ്തികകളും ശമ്പളം നല്കാൻ മാത്രം നിലനിർത്തുകയുമുണ്ടായി. സംസ്ഥാനത്തിന്റെ ഭരണ ചെലവ്, ശമ്പളം, പെൻഷൻ തുക എന്നിവയെല്ലാം സാദ്ധ്യമാവുന്നതിനേക്കാളും എത്രയോ കൂടുതലാണ്.

കേവലം നാലഞ്ച് വകുപ്പുകളുമായി ബന്ധപ്പെട്ട് ആരംഭിച്ച സംസ്ഥാന സെക്രട്ടേറിയറ്റ് ഇന്ന് പരശതം വകുപ്പുകളും ഉപവകുപ്പുകളും അടങ്ങുന്ന ഒരു 'ഭീകര' സംവിധാനമായി വളർന്നിരിക്കയാണ്. എല്ലാ വകുപ്പുകൾക്കും അതിന്റെ ഡയറക്ടറേറ്റും സെക്രട്ടേറിയറ്റും ഉണ്ട്. ഡയറക്ടറേറ്റിൽ ഒരു ഐ.എ.എസ്സ് ഉദ്യോഗസ്ഥ തലത്തിൽ കൈക്കൊള്ളുന്ന തീരുമാനങ്ങൾ വീണ്ടും സെക്രട്ടേറിയറ്റിൽ ക്ലാർക്കു മുതൽ പുനഃപരിശോധിക്കുകയാണ്.

സെക്രട്ടേറിയേറ്റു മുതൽ ഗ്രാമപഞ്ചായത്തുവരെ ഉദ്യോഗസ്ഥ പുനർവിന്യാസം അനിവാര്യമാണ്. ജലസേചന വകുപ്പിലെ ആയിരത്തിലധികം എഞ്ചിനീയർമാർ കാര്യമായ തൊഴിലൊന്നുമില്ലാതെ ശമ്പളം പറ്റുന്നതായി അറിയുന്നു. മേലിൽ പുതിയ ജലസേചന പദ്ധതികൾ ഉണ്ടാവാനുള്ള സാധ്യത വളരെ കുറവാണെന്നിരിക്കെ പുതിയ പദ്ധതികൾ ഡിസൈൻ ചെയ്യാൻ വേണ്ടി മാത്രം നൂറുകണക്കിന് എഞ്ചിനീയർമാർ ഉണ്ടത്രെ. ഇവരുടെയെല്ലാം സേവനം താഴെ പ്രാദേശിക ഭരണ സ്ഥാപനങ്ങൾക്കായി വിട്ടുകൊടുക്കേണ്ടതില്ലേ?

ഗ്രാമവികസനവകുപ്പ്, പഞ്ചായത്ത് വകുപ്പ്, സാമൂഹ്യ ക്ഷേമവകുപ്പ് എന്നിവ പ്രത്യേകം പ്രത്യേകം പ്രവർത്തിക്കുന്നതുതന്നെ അശാസ്ത്രീയമാണ്. മൃഗസംരക്ഷണവും ക്ഷീരവികസനവും വെള്ളം കയറാത്ത അറകളായി തന്നെ നിലകൊള്ളുന്നു. ഈ സ്ഥിതി മാറണം. ഗ്രാമവികസനത്തിന് ഒരു പ്രത്യേക വകുപ്പുതന്നെ ആവശ്യമില്ലെന്നതാണ് മറ്റു സംസ്ഥാനങ്ങളിലെ അനുഭവം, കേരളത്തിൽ മാത്രമാണ് ഈ രണ്ടു വകുപ്പുകളും വേറിട്ടു പ്രവർത്തിക്കുന്നത്.

ഗ്രാമവികസന വകുപ്പിൽ ഡി.ആർ.ഡി.എ പിരിച്ചുവിട്ട് അതിന്റെ അധികാരം ജില്ലാപഞ്ചായത്തുകൾക്ക് നൽകണം. ബ്ലോക്ക് ഓഫീസിനെ തീർത്തും ബ്ലോക്കുപഞ്ചായത്തിൽ ലയിപ്പിച്ച് പഞ്ചായത്തുഭരണത്തിൻ കീഴിൽ കൊണ്ടുവരണം. വിവിധ വകുപ്പുകളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനുള്ള നൂറുകണക്കിനു നിർദ്ദേശങ്ങൾ ഉണ്ടാകേണ്ടതുണ്ട്. ഇതുസംബന്ധിച്ച് ജനങ്ങൾ ഭരണ പരിഷ്ക്കാരകമ്മീഷന് കൂടുതൽ നിർദ്ദേശങ്ങൾ നൽകണമെന്നും ഞങ്ങൾ അഭ്യർത്ഥിക്കുകയാണ്.

അധികാര വികേന്ദ്രീകരണത്തിന്റെ ഭാഗമായി ഏതാനും പുതിയ സംവിധാനങ്ങൾ കേരളത്തിൽ ഉണ്ടായിട്ടുണ്ട്. റിട്ടയർ ചെയ്ത വിദഗ്ധരുടെ സന്നദ്ധ

സാങ്കേതിക ഗ്രൂപ്പ്, വിവിധ തലങ്ങളിലുള്ള വിദഗ്ധ സമിതികൾ (ഉദാ. ബ്ലോക്ക് തല വിദഗ്ധസമിതി, ജില്ലാ തല വിദഗ്ധ സമിതി) എന്നിവ ജില്ലാതലത്തിലുള്ള ആസൂത്രണ സമിതികൾ വളരെ പ്രധാനപ്പെട്ടവയാണ്. ഇത്തരം ഔദ്യോഗിക -അനൗദ്യോഗിക സമിതികൾ തമ്മിലുള്ള പ്രതിപ്രവർത്തനം വർദ്ധിപ്പിക്കുകയും ഇവയുടെ പ്രവർത്തനൾ ശക്തിപ്പെടുത്തുകയും വേണം

അവസാനമായി എന്നാൽ ഒട്ടും അപ്രധാനമല്ലാത്ത ഒരുകാര്യം ഇവിടെ പ്രത്യേകമായി ചർച്ച ചെയ്യേണ്ടതുണ്ട്. അതാണ് അയൽകൂട്ടങ്ങൾ. അയൽക്കൂട്ടങ്ങൾ യഥാർത്ഥത്തിൽ ഉണ്ടാക്കേണ്ടതല്ല, ഉണ്ടായിവരേണ്ടതാണ്. ഒരു പ്രദേശത്തെ 40–50 കുടുംബങ്ങൾ അടങ്ങിയ അനൗപചാരിക വേദികളാണ് അയൽക്കൂട്ടങ്ങൾ. എന്നാൽ, ആ പ്രദേശത്ത്, പദ്ധതികളുടെ ഉള്ളടക്കവും നടപ്പാക്കൽ രീതിയും കുറ്റമറ്റതാക്കുന്നതിന് വേണ്ട അന്തരീക്ഷമൊരുക്കുന്നത് അയൽക്കൂട്ടങ്ങളായിരിക്കും. പരസ്പര വിശ്വാസത്തിൽ അധിഷ്ഠിതമായ കൂട്ടായ്മ മാത്രമാണ് അയൽകൂട്ടങ്ങളുടെ നിലനിൽപ്പിനും സുഗമമായ പ്രവർത്തനത്തിനും അടിസ്ഥാനമായിട്ടുള്ളത്. വ്യക്തിബന്ധങ്ങൾ ശക്തിപ്പെടുത്തൽ, പൊതുസംവിധാനങ്ങളായ കുടിവെള്ളം, പൊതുകിണർ എന്നിവയൊക്കെ ഏറ്റവും ഫലപ്രദമായ രീതിയിൽ ഉപയോഗിക്കൽ ഇതൊക്കെ അയൽക്കൂട്ടത്തിന്റെ ചില പ്രവർത്തനങ്ങൾ മാത്രമാണ്. ജനാധിപത്യത്തെ സാർത്ഥകമാക്കുന്നതിന് അയൽക്കൂട്ടങ്ങൾക്ക് ഏറെ സംഭാവന ചെയ്യാൻ കഴിയും.

കേരള സംസ്ഥാനം സാമ്പത്തിക വികസനത്തിന്റെ ഒരു പ്രത്യേക തലത്തിൽ എത്തി നിൽക്കുകയാണ്. ആസൂത്രിതമായ സാമ്പത്തികവികസനം വിഭാവനം ചെയ്തുകൊണ്ടുള്ള പരീക്ഷണം ആരംഭിച്ചിരിക്കുന്നു. കൂടുതൽ നിയന്ത്രണങ്ങളും ഉദ്യോഗസ്ഥകേന്ദ്രീകരണവും നിലനിന്ന ഒരു വ്യവസ്ഥയ്ക്കു പകരം ജനകീയ കമ്മറ്റികൾക്ക് കൂടുതൽ അധികാരം നല്കുന്നതും നിയന്ത്രണങ്ങൾ കുറക്കുകയും ചെയ്യുന്ന രീതിയിലാണ് പുതിയ പരിപാടികൾ ആവിഷ്ക്കരിച്ചുവരുന്നത്. ജനകീയ കമ്മറ്റികൾക്ക് ജോലികൾ ഏറ്റെടുക്കുന്നതിന് നേരത്തെ ഒട്ടേറെ തടസ്സങ്ങൾ ഉണ്ടായിരുന്നു. അവയിൽ പലതും ഒഴിവാക്കിക്കൊണ്ടിരിക്കയാണ്. ജനങ്ങളെ വിശ്വാസത്തിലെടുത്തുകൊണ്ടാണ് പല നിയന്ത്രണങ്ങളും വേണ്ടെന്നുവെച്ചത് കേരളീയസമൂഹത്തിൽ അർപ്പിക്കപ്പെട്ട വിശ്വാസം അസ്ഥാനത്തായില്ലെന്ന് തെളിയിക്കാനുള്ള ബാദ്ധ്യത ജനങ്ങൾക്കു

ണ്ട്. ആസൂത്രണത്തിന്റെയും, നിർവ്വഹണത്തിന്റെയും ഓരോ ഘട്ടത്തിലും ഇടപെട്ടുകൊണ്ടും ചോദ്യങ്ങൾ ഉയർത്തിയും കണക്കുകൾ പരിശോധിച്ചും പ്രോജക്ടുകൾ തയ്യാറാക്കിയും നടപടിക്രമങ്ങൾപാലിച്ചും ഒരോരുത്തരും ഇടപെട്ടാൽ മാത്രമേ ചരിത്രം ആവശ്യപ്പെടുന്ന നവകേരള സൃഷ്ടിക്കായുള്ള ഈ പ്രക്രിയയിൽ കേരളത്തിലെ മുഴുവൻ ജനങ്ങൾക്കും പങ്കാളികളാകാൻ കഴിയും. അധികാരവികേന്ദ്രീകരണപ്രക്രിയ കേരളത്തിന്റെ പൊതുജീവിതത്തിന്റെ ഭാഗമാകണം, ഇതിനായുള്ള ഉത്തരവാദിത്വം രാഷ്ട്രീയപാർട്ടികൾ ഏറ്റെടുക്കേണ്ടതുണ്ട്. ബഹുജനസംഘടനകൾ ഈ പ്രവർത്തനങ്ങളിൽ വിപുലമായി പങ്കാളികളാവുകയും ഇതിൽനിന്നുയർന്നുവരുന്ന പുതിയ സാദ്ധ്യതകളിൽ അവർക്കുള്ള ഭാവിപ്രവർത്തനങ്ങൾ കണ്ടെത്തുകയും വേണം. അയൽക്കൂട്ടങ്ങളും ഗ്രാമസഭകളും അനുസ്യൂതമായി തുടരണം. “പുതിയ പ്രതീക്ഷയോടെ പുതിയൊരു കേരളം” ഇവിടെ പിറവികൊള്ളുന്നു. ഉടൻ നടക്കാനിരിക്കുന്ന ഗ്രാമസഭകളിലും വാർഡ് കൺവെൻഷനുകളിലും ഇടപെട്ടുകൊണ്ട് പുതിയ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിക്കാം.

ഗ്രാമങ്ങളിലൂടല്ലോ ഭാരത
മോചനമെന്നുധരിച്ചവർ നാം
സ്വന്തം കാലിൽ നിൽക്കും ഗ്രാമം
സ്വപ്നം കണ്ടുകഴിഞ്ഞവർ നാം
നാട്ടിൻപുറമാണിന്നു സമൃദ്ധം
നാട്യം ദരിദ്രം നഗരങ്ങൾ
നമ്മുടെ കവികൾപാടീ, പക്ഷെ
സംഗതിയെന്തെന്നറിയാമോ?
ഒന്നെൻകൂടെ വരാമോ കാണാം
നമ്മുടെ ഗ്രാമവിശേഷങ്ങൾ
നമ്മുടെ രാഷ്ട്രപിതാവുമഹാത്മജി
താലോലിച്ചൊരു സങ്കൽപ്പം
സമത്വസുന്ദരഗ്രാമസ്വരാജ്യം
നമുക്കുനഷ്ടപ്പെട്ടല്ലോ....
ഒന്നെൻ കൂടെ വരാമോ കാണാം
നമ്മുടെ നാടിൻ ദീനമുഖം...

കേൾക്കൂ കേൾക്കൂ പുതിയൊരു ശബ്ദം
ശാസ്ത്രത്തിന്റെ സുചിന്തിത ശബ്ദം
ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്
സമൂഹവിപ്ലവമകലെ കണ്ടി-
ട്ടെതിർത്തു നിൽക്കും ശക്തികളെ
തലയിലിരുട്ടു ചുമന്നു നടക്കും
പിന്തിരിപ്പൻ ശക്തികളെ
അജ്ഞതയെന്നുമനുഗ്രഹമായി
ക്കരുതിയിരിക്കും കൂട്ടരെ
കേൾക്കൂ കേൾക്കൂ പുതിയൊരു ശബ്ദം
ശാസ്ത്രത്തിന്റെ ഉശിരൻ ശബ്ദം
ശാസ്ത്രം മാറ്റങ്ങൾക്ക്
ശാസ്ത്രം ലോകം മാറ്റാൻ

കാര്യകാരണ ബോധത്തോടെ
നാടിൻ പ്രശ്നം പഠിക്കുവാൻ
പരിഹാരങ്ങൾ കണ്ടെത്താൻ
വരുന്നു ഞങ്ങൾ മുന്നോട്ട്
ഞങ്ങളിലില്ലാ ജാതി മതങ്ങൾ
ഞങ്ങളിലില്ലാ ഭേദങ്ങൾ
ഞങ്ങളിലുള്ളത് സാഹോദര്യം
ഞങ്ങടെ ചോരക്കൊരേനിറം

നാടിൻ വികസന മാർഗ്ഗം നോക്കാൻ
നാട്ടാർക്കിനിയും ആവില്ലെന്നോ?
മേലാളന്മാർ കല്പിക്കും പടി
ചെയ്യാനാണോ പഞ്ചായത്ത്
മാറേണം ഇതു മാറ്റേണം
അതിനായ് ജനതതിയുണരേണം
നാടിനു വേണ്ടത് നേടിയെടുക്കാൻ
നാട്ടാർക്കാവണമധികാരം
അതിനായ് നമ്മുടെ വികസന തന്ത്രം
തിരുത്തിയെഴുതാം നാട്ടാരേ
അധികാരങ്ങൾ ജനങ്ങളിലെത്തും
മാർഗ്ഗമതല്ലേ ജനാധിപത്യം
ജനാധിപത്യം വിജയിക്കാൻ
അധികാരങ്ങൾ ജനങ്ങൾക്ക്
വികസന ചിത്രം മാറ്റിവരയ്ക്കാൻ
അധികാരങ്ങൾ ജനങ്ങൾക്ക്
അതാണു നമ്മുടെ പരിപാടി
അതാണ് നമ്മുടെ മുദ്രാവാക്യം

വായും വയറും ഓരോന്നെന്നാൽ
നമുക്കു കൈകളു രണ്ടില്ലേ
പട്ടിണിതീർക്കാനുള്ള വഴി
അധ്വാനത്തിൻ നല്ല വഴി
പണിയെത്തിക്കൂ കൈകളിലതിനാൽ
പട്ടിണിയില്ലാതാവട്ടെ
ഒരൊറ്റ മോചനമാർഗം രക്ഷ
ക്കൊരൊറ്റ മാർഗം അദ്ധ്വാനം
വിഭവം കുത്തക കൂടുന്നൂ
തൊഴിലില്ലാത്തവരേറുന്നൂ
ഇവയെക്കൂട്ടിയിണക്കാൻ നമുക്കു
കഴിയില്ലെന്നോ നാട്ടാരേ
കഴിയേണ്ടേ വഴിവേണ്ടേ
നാട്ടുകാരെ ചിന്തിക്കൂ